## ഉംറ — സിയാറ അനുഷ്ടാനസഹായി

ഹജ്ജ് പോലെ ജീവിതത്തിൽ ഒരു തവണ നിർബന്ധമുള്ള പുണ്യകർമ്മമാണ് ഉംറ. രണ്ടോ മൂന്നോ മണിക്കൂർ കൊണ്ട് നിർവഹിക്കാ വുന്ന പുണ്യകർമ്മമാണത്.

ജീവിതത്തിൽ ഒരുതവണ നിർബ ന്ധമായ ഉംറ പലതവണ ആവർത്തിക്കൽ ശക്തിയായ സുന്നത്തുണ്ട്. ഒരു യാത്രയി ൽ തന്നെ നിരവധി തവണ ഉംറ ചെയ്യാൻ സമയ സൗകര്യം ലഭിക്കുന്നതാണ്.

വിശുദ്ധ ഖുർആനിലും നബി വചന ങ്ങളിലും ഉംറയുടെ മഹത്വം കൂടുതലായി വിവരിച്ചിട്ടുണ്ട്. ഹജ്ജിനെക്കുറിച്ച് പറയു ന്ന പല പ്രസ്താവങ്ങളിലും ഉംറയെക്കുറി ച്ചുള്ള വിവരങ്ങളും അടങ്ങിയിട്ടുണ്ട്. അല്ലാഹു പറയുന്നു: ''അല്ലാഹു തആലാ ക്കു വേണ്ടി നിങ്ങൾ ഹജ്ജും ഉംറയും പൂർത്തീകരിക്കുവീൻ''. നബി (സ്വ) പറയു ന്നു: ''ഒരു ഉംറ മറ്റൊരു ഉംറ വരെയുള്ള പാപങ്ങൾക്ക് പ്രായശ്ചിത്തമാണ്''.

റമളാൻ ശരീഫിൽ ഉംറ നിർവഹി ക്കുന്നതിന് കൂടുതൽ പുണ്യമുള്ളതായി ഹദീസിൽ വന്നിരിക്കുന്നു. ''റമളാനിലെ ഒരു ഉംറ ഹജ്ജ് കർമ്മത്തോട് തുല്യമായ താണ്''. വളരെ മഹത്വമേറിയ ഉംറ നിര വധി തവണ ചെയ്യാൻ പരിശ്രമിക്കേണ്ട താണ്. മഹാനായ ഇമാം ശാഫിഈ(റ) പറഞ്ഞു: ''അനുകൂല സാഹചര്യമുള്ള ഓ രോരുത്തരും എല്ലാ മാസത്തിലും രണ്ടോ മൂന്നോ തവണ ഉംറ ചെയ്യേണ്ടതാണ്. മാസത്തിൽ ഒരു ഉംറയെങ്കിലും അനിവാ ര്യമായും ചെയ്തിരിക്കണം'' (ശറഹുൽ ഈളാഹ്, പേജ് 421).

**മീഖാത്തിൽ നിന്ന് ഇഹ്റാം ചെയ്ത് കഅ്ബാ ശരീഫിലെത്തി ത്വവാഫും ശേഷം സ്വഫാ മർവ ക്കിടയിൽ സ' അ്യും പൂർത്തിയാക്കി മുടിയെടുത്താൽ ഉംറ അവസാനിച്ചു.**

### മീഖാത് , ഇഹ്റാം

ഹജ്ജോ ഉംറയോ ലക്ഷ്യം വെച്ച് കടന്നുവരുന്നവർക്ക് നിയ്യത്ത് ചെയ്യുന്നതിന് നിർണയിക്കപ്പെട്ടിരിക്കുന്ന സ്ഥലങ്ങൾക്ക് മീഖാത്തുകൾ എന്നും നിയ്യത്തിന് ഇഹ്റാം എന്നും പറയുന്നു.

ഹജ്ജോ ഉംറയോ ഉദ്ദേശിച്ച് മക്കയി ലേക്ക് വരുന്നവർ യാതൊരു കാരണ വശാലും ഇഹ്റാം കൂടാതെ മീഖാത്ത് വിട്ടുകടക്കാൻ പാടില്ല. ഉംറ മുമ്പ് ചെയ്തിട്ടു ള്ളവർക്കും ഇത് ബാധകമാണ് (ഉംദതുൽഅബ്റാർ പുറം 27)




മീഖാത്തുകൾ അഞ്ചാകുന്നു.

**1.ദുൽഹുലൈഫ (അബ്യാർ അലി):** മദീനയിൽ നിന്നും അതിന്റെ വടക്ക് പ്രദേശ ങ്ങളിൽ നിന്നും വരുന്നവർക്കുള്ള മീഖാത്ത്.

**2.ജുഹ്ഫ:** ഈജിപ്ത്, ശാം, മൊറോക്കോ എന്നീ രാജ്യങ്ങളിൽ നിന്ന് എത്തുന്നവരുടെ മീഖാത്ത്.

**3.ഖർനുൽ മനാസിൽ:** നജ്ദുകാരുടെയും അതുവഴി കടന്നുവരുന്നവരുടെയും മീഖാ ത്ത്. റിയാദ് ഭാഗത്തു നിന്ന് വരുന്ന വാഹന ങ്ങൾ ഈ മീഖാത്ത് വഴിയാണ് പോവുക

**4.ദാത്തു ഇർഖ്:** ഇറാഖ്, ബസറ, കൂഫ, മുതലായ രാജ്യക്കാരുടെ മീഖാത്ത്.

**5.യലംലം:** യമൻ, തിഹാമ രാജ്യക്കാരും ഏഡൻ വഴി വരുന്നവരും ഇഹ്റാം ചെയ്യേ ണ്ട മീഖാത്താണിത്.

ഇന്ത്യയിൽ നിന്നും കപ്പൽ വഴി പോകു മ്പോഴും വിമാന മാർഗ്ഗം പോകുമ്പോഴും ഈ മീഖാത്താണ് ലഭിക്കുക..

മീഖാത്തിനും മക്കക്കും ഇടയിൽ വസിക്കുന്നവർ അവരവരുടെ പ്രദേശത്തു നിന്നും മക്കയിൽ താമസിക്കുന്നവർ ഹറം അതിർത്തിയുടെ പുറത്തുപോയും ഇഹ്റാം ചെയ്യണം.

### » ഇഹ്റാമിന്റെ സുന്നത്തുകൾ

1. കക്ഷരോമവും ഗുഹ്യരോമവും നീക്കം ചെയ്യുക. നഖം മുറിക്കുക, മീശവെട്ടുക മുത ലായവ ചെയ്തു ശരീരം വൃത്തിയാക്കുക
2. ഇഹ്റാമിനെ കരുതി കുളിക്കുക.

ഋതുരക്തമോ പ്രസവരക്തമോ ഉള്ളവർ ക്കും ഈ കുളി സുന്നത്തുണ്ട്.

3. കുളികഴിഞ്ഞ് ശരീരത്തിൽ സുഗന്ധം ഉപയോഗിക്കുക.

4. ഇഹ്റാമിന്റെ വസ്ത്രം ധരിക്കുക.

5. ഇഹ്റാമിന്റെ രണ്ട് റക്അത് സുന്നത്ത് നിസ്കരിക്കുക.

നിസ്കാര ശേഷം വാഹനത്തിൽ കയറി യാത്ര തുടങ്ങിയാൽ നിയ്യത്തും തൽബിയത്തും നിർവഹിക്കേതാണ്.

**നിയ്യത്ത്**: മനസ്സിൽ കരുതൽ നിർബന്ധവും നാവുകൊണ്ട് പറയൽ സുന്നത്തുമാണ്

نَوَيْتُ الْعُمْرَةَ وَأَحْرَمْتُ بِهَا لِلّٰهِ تَعَالَى . لَبَّيْكَ اللّٰهُمَّ بِعُمْرَةٍ لَبَّيْكَ . لَبَّيْكَ لَا شَرِيكَ لَكَ لَبَّيْكَ . إِنَّ الْحَمْدَ وَالنِّعْمَةَ لَكَ وَالْمُلْكَ . لَا شَرِيكَ لَكَ.

ഇഹ്റാമിൽ പ്രവേശിച്ചത് മുതൽ തൽബിയത് സുന്നത്താണ്. ഉംറക്ക് ഇഹ്റാം ചെയ്താൽ ത്വവാഫ് ആരംഭിക്കുന്നത് വരെയാണ് തൽബിയതിന്റെ സമയം.

لَبَّيْكَ اللّٰهُمَّ لَبَّيْكَ . لَبَّيْكَ لَا شَرِيكَ لَكَ لَبَّيْكَ . إِنَّ الْحَمْدَ وَالنِّعْمَةَ لَكَ وَالْمُلْكَ . لَا شَرِيكَ لَكَ

ശേഷം നബി(സ്വ)യുടെയും കുടുംബത്തിന്റെയും പേരിൽ സ്വലാത്തും സലാമും ചൊല്ലണം.

അല്ലാഹുവിന്റെ പ്രീതിയും സ്വർഗവും ചോദിക്കുകയും നരക ശിക്ഷയിൽ നിന്നു അഭയം തേടുകയും സ്വശരീരത്തിനും ഇഷ്ട ജനങ്ങൾക്കും വേണ്ടി ദുആ ഇരക്കു കയും വേണം.

اَللّٰهُمَّ صَلِّ عَلَى سَيِّدِنَا مُحَمَّدٍ وَعَلَى آلِ سَيِّدِنَا مُحَمَّدٍ كَمَا صَلَّيْتَ عَلَى إِبْرَاهِيمَ وَعَلَى آلِ إِبْرَاهِيمَ وَبَارِكْ عَلَى سَيِّدِنَا مُحَمَّدٍ وَعَلَى آلِ سَيِّدِنَا مُحَمَّدٍ كَمَا بَارَكْتَ عَلَى إِبْرَاهِيمَ وَعَلَى آلِ إِبْرَاهِيمَ فِي الْعَالَمِينَ إِنَّكَ حَمِيدٌ مَجِيدٌ . وَالسَّلَامُ عَلَيْكَ أَيُّهَا النَّبِيُّ وَرَحْمَةُ اللهِ وَبَرَكَاتُهُ تَعَالَى . اَللّٰهُمَّ إِنِّي أَسْأَلُكَ رِضَاكَ وَالْجَنَّةَ وَأَعُوذُ بِكَ مِنْ سَخَطِكَ وَالنَّارِ.

## ഇഹ്റാം: നിഷിദ്ധമായ കാര്യങ്ങൾ

1.പുരുഷന്മാർ തലമറക്കലും ചുറ്റിത്തുന്ന പ്പെട്ടവസ്ത്രങ്ങൾ ധരിക്കലും പാടില്ല. ധരിച്ച വസ്ത്രങ്ങളുടെ തലതമ്മിൽ കൂട്ടി ക്കെട്ടൽ, കുടുക്ക്, മുട്ടുസൂചി, പിന്ന് ഇവകൊണ്ട് ബന്ധിപ്പിക്കൽ മുതലായത് വിരോധമാണ്. തുണിയുടെ മുകളിൽ ചരട്, അരപ്പട്ട എന്നിവ കെട്ടാം.

2.ഇഹ്റാം ചെയ്ത സ്ത്രീ പുരുഷന്മാർ സുഗ ന്ധമുപയോഗിക്കൽ നിഷിദ്ധമാണ്

3.തലമുടിയിലും താടിമുടിയിലും സുഗന്ധ മുള്ളതും ഇല്ലാത്തതുമായ ഒരെണ്ണയും ഉപയോഗിക്കാൻ പാടില്ല

4.തലയിലോ ശരീരഭാഗങ്ങളിലോ ഉള്ള മുടിയോ നഖമോ അവയുടെ അൽപ്പഭാഗ മോ ഏതെങ്കിലും മാർഗത്തിൽ അറിഞ്ഞോ അറിയാതെയോ നീക്കം ചെയ്യൽ ഹറാമാണ്.

5.ഇഹറാമിന്റെ സന്ദർഭത്തിൽ വിവാഹം ചെയ്യുകയോ ചെയ്തുകൊടുക്കുകയോ വിവാഹിതയാവുകയോ പാടില്ല.

6.ഗുഹ്യസ്ഥാനങ്ങളിൽ വേഴ്ച നടത്തുന്നത് ഇഹ്റാം ചെയ്തവർക്ക് ഹറാമാണ്. ആഗ്രഹ ത്തോടെ സ്ത്രീകളെ ചുംബിക്കലും അണ ച്ചുകൂട്ടലും ഹറാമാണ്.

7.കരയിലുള്ള ഭക്ഷ്യയോഗ്യമായ വേട്ടജീവി കളെ നശിപ്പിക്കലും അതിനു സഹായക മായി വർത്തിക്കലും ഇഹ്റാമിൽ നിഷിദ്ധ മാണ്.

## മക്കയിൽ പ്രവേശിക്കുമ്പോഴുള്ള ദുആ

اَللّٰهُمَّ إِنَّ هَذَا الْحَرَمَ حَرَمُكَ وَالْبَلَدَ بَلَدُكَ، وَالْأَمْنَ أَمْنُكَ وَالْعَبْدَ عَبْدُكَ، جِئْتُكَ مِنْ بِلَادٍ بَعِيدَةٍ بِذُنُوبٍ كَثِيرَةٍ، وَأَعْمَالٍ سَيِّئَةٍ، أَسْأَلُكَ مَسْأَلَةَ الْمُضْطَرِّينَ إِلَيْكَ، اَلْمُشْفِقِينَ مِنْ عَذَابِكَ أَنْ تَسْتَقْبِلَنِي بِمَحْضِ عَفْوِكَ وَأَنْ تُدْخِلَنِي فَسِيحَ جَنَّتِكَ . جَنَّةِ النَّعِيمِ. اَللّٰهُمَّ إِنَّ هَذَا حَرَمُكَ وَحَرَمُ رَسُولِكَ، فَحَرِّمْ لَحْمِي وَدَمِي وَعَظْمِي عَلَى النَّارِ. اَللّٰهُمَّ آمِنِّي مِنْ عَذَابِكَ يَوْمَ تَبْعَثُ عِبَادَكَ، أَسْأَلُكَ بِأَنَّكَ أَنْتَ اللهُ لَا إِلَهَ إِلَّا أَنْتَ الرَّحْمَنُ الرَّحِيمُ، آيِبُونَ تَائِبُونَ لِرَبِّنَا حَامِدُونَ. اَلْحَمْدُ لِلّٰهِ الَّذِى أَقْدَمَنِيهَا سَالِمًا مُعَافًا اَللّٰهُمَّ أَنْتَ رَبِّي وَأَنَا عَبْدُكَ وَالْبَلَدُ بَلَدُكَ وَالْحَرَمُ حَرَمُكَ وَالْأَمْنُ أَمْنُكَ جِئْتُ هَارِبًا وَعَنِ الذُّنُوبِ مُقْلِعًا وَلِفَضْلِكَ رَاجِيًا وَلِرَحْمَتِكَ طَالِبًا وَلِفَرَائِضِكَ مُؤَدِّيًا وَلِرِضَاكَ مُبْتَغِيًا وَلِعَفْوِكَ سَائِلًا فَلَا تَرُدَّنِي خَائِبًا وَأَدْخِلْنِي فِي رَحْمَتِكَ الْوَاسِعَةِ وَأَعِذْنِي مِنَ الشَّيْطَانِ وَجُنْدِهِ وَشَرِّ أَوْلِيَائِهِ وَحِزْبِهِ أَنْ تُصَلِّيَ وَتُسَلِّمَ عَلَى سَيِّدِنَا مُحَمَّدٍ وَعَلَى آلِهِ وَصَحْبِهِ تَسْلِيمًا كَثِيرًا أَبَدًا.

## **മസ്ജിദ് ഹറാമിൽ പ്രവേശിക്കൽ**

കഅ്ബാശരീഫിന്റെ ചുറ്റുമുള്ള പള്ളിയാണ് മസ്ജിദുൽ ഹറാം. മത്വാഫും അതിലു ൾപ്പെടും. ഭൂമിയിലെ ഏറ്റവും വിശുദ്ധങ്ങ ളായ മൂന്ന് പള്ളികളിൽ ഒന്നാം സ്ഥാനം മസ്ജിദുൽ ഹറാമിനാണ്. അവിടെവെച്ചുള്ള ഇബാദത്തുകൾക്ക് മറ്റു പള്ളികളിൽ ചെയ്യു ന്നതിനെക്കാൾ ലക്ഷക്കണക്കിന് മടങ്ങ് ശ്രേ ഷ്ഠതയുണ്ട്. ബാബുസ്സലാമിൽ കൂടി വലതു കാൽ വെച്ച് പള്ളിയിൽ പ്രവേശിക്കൽ സുന്നത്താണ്.

ബാബുസ്സലാമിൽ കൂടി പ്രവേശിക്കു മ്പോൾ ഈ ദുആ ചെയ്യണം.

اَللّٰهُمَّ أَنْتَ السَّلَامُ وَمِنْكَ السَّلَامُ فَحَيِّنَا رَبَّنَا بِالسَّلَامِ وَأَدْخِلْنَا الْجَنَّةَ دَارَ السَّلَامِ. تَبَارَكْتَ وَتَعَالَيْتَ يَا ذَا الْجَلَالِ وَالْإِكْرَامِ. اَللّٰهُمَّ افْتَحْ لِى أَبْوَابَ رَحْمَتِكَ وَمَغْفِرَتِكَ وَأَدْخِلْنِى فِيهَا، بِسْمِ اللهِ وَالْحَمْدُ لِلّٰهِ وَالصَّلَاةُ وَالسَّلَامُ عَلَى رَسُولِ اللهِ صَلَّى اللهُ عَلَيْهِ وَسَلَّمَ .

## **കഅ്ബ കാണുമ്പോൾ**

മസ്ജിദുൽ ഹറാമിൽ കടന്ന് മുന്നോ ട്ടുനീങ്ങിയാൽ കഅ്ബാ ശരീഫ് ദൃഷ്ടി യിൽ പെടുകയായി. ഈമാനിക വ്യക്തി ത്വമുള്ള

മനസ്സുകൾക്ക അത വല്ലാത്ത ഒരു അനുഭൂതിയാണ. ആദ്യമായി കഅ്ബാ ശരീഫ് കൺമുമ്പിൽ കാണുമ്പോൾ സ്വയ മറിയാതെ കണ്ണീർ പൊഴിച്ചുപോകുന്നതാണ്. കഅ്ബാ ദർശനസമയത്തുള്ള പ്രാർഥനക്ക് ഉത്തരം ലഭിക്കുമെന്ന് ഹദീസിലുണ്ട്.

**കഅ്ബാ ദർശനസമയത്തുള്ള പ്രാർഥന**

لاَإِلَـهَ إِلاَّ اللهُ ، لاَ إِلَـهَ إِلاَّ اللهُ ، لاَ إِلَـهَ إِلاَّ اللهُ، أَللهُ أَكْبَـرْ، أَللهُ أَكْبَـرْ، أَللهُ أَكْبَـرْ، لاَإِلَهَ إِلاَّاللهُ وَحْدَهُ لاَ شَرِيكَ لَهُ، لَـهُ الْمُلْكُ وَلَـهُ الْحَمْدُ وَهُوَ الْحَمْدُ وَهُوَ عَلَى كُلِّ شَيئٍ قَدِيرٌ، أَعُوذُ بِـرَبِّ الْبَيْتِ مِنَ الْكُفْرِ وَالْفَقْرِ وَمِنْ عَذَابِ الْقَبْـرِ وَضِيقِ الصَّدْرِ، اَللَّهُمَّ زِدْ بَيْتَكَ تَشْرِيفًا وَتَكْرِيمًـا وَتَعْظِيمًـا وَمَهَابَـةً وَرِفْعَةً وَبِرًا وَزِدْ يَا رَبِّ مَنْ شَرَّفَهُ وَكَرَّمَـهُ وَعَظَّمَـهُ مِمَّنْ حَجَّهُ أَوِاعْتَمَرَهُ تَشْـرِيفًا وَتَكْرِيمًـا وَتَعْظِيمًـا وَمَهَابَـةً وَرِفْعَـةً وَبِـرًا، اَللَّهُمَّ أَنْـتَ السَّلاَمُ وَمِنْـكَ السَّلاَمُ فَحَيِّنَـا رَبَّنَـا بِالسَّـلاَمِ، وَ صَلَّى اللهُ عَلَـى سَيِّدِنَا مُحَمَّـدٍ وَعَلَـى آلِـهِ وَصَـحْبِهِ وَسَلَّم




**ത്വവാഫ്**

മക്കയിൽവെച്ച് നിർവഹിക്കപ്പെടുന്ന അമലുകളിൽ ഏറ്റവും പ്രധാനപ്പെട്ട ഒന്നാണ് ത്വവാഫ്. ത്വവാഫിന്റെ ശ്രേഷ്ഠത കുറി ക്കുന്ന നിരവധി ഹദീസുകളുണ്ട്. നബി(സ്വ) പറഞ്ഞു; 'ത്വവാഫിൽ ഒരാൾ ഒരു കാൽ ഉയർത്തിത്താഴ്ത്തിയാൽ അവന്റെ പത്തു പാപം പൊറുക്കപ്പെടുന്നതും പത്ത് നന്മകൾ എഴുതപ്പെടുന്നതും പത്ത് പദവികൾ ഉയർ ത്തപ്പെടുന്നതുമാണ് (അഹ്മദ്, തിർമുദി).

മക്കയിൽ താമസിക്കുമ്പോൾ ത്വവാഫ് പരമാവധി വർധിപ്പിക്കണം. 'കഅ്ബയെ ഒരാൾ അമ്പത് തവണ ത്വവാഫ് ചെയ്താൽ അവൻ മാതാവ് പ്രസവിച്ച നാളിലെപ്പോലെ പാപവിമുക്തനാകുന്നതാണ് (തിർമുദി).

മസ്ജിദുൽ ഹറാമിൽ പ്രവേശിച്ചാൽ ഉടനെ ത്വവാഫിൽ പ്രവേശിക്കണം

ഉംറക്ക് ഇഹ്റാം ചെയ്ത് മക്കയിൽ പ്രവേശിച്ചവർ എത്തിയ ഉടനെ ചെയ്യേണ്ടത് ഉംറയുടെ നിർബന്ധമായ ത്വവാഫാണ്

ത്വവാഫിന്റെ നിബന്ധനകൾ

**1.നിയ്യത്ത്**: ഉംറയുടയും ഹജ്ജിന്റെയും ഇഹ്റാമോട് കൂടി തന്നെ ത്വവാഫിന്റെ നിയ്യത്ത ഉൾക്കൊള്ളുന്നു. എങ്കിലും അവക്ക പ്രത്യേകം നിയ്യത്ത് ചെയ്യൽ സുന്നത്താണ്.

**ഉംറയുടെ ത്വവാഫിന്റെ നിയ്യത്ത്**

نَوَيْتُ طَوَافَ الْعُمْرَةِ سَبْعَةَ أَشْوَاطٍ لِلَّهِ تَعَالَي

**2.നഗ്നത മറക്കുക:** പുരുഷന്മാർ മുട്ടു പൊക്കിളിന്റെ ഇടയിലുള്ള സ്ഥലവും സ്ത്രീകൾ മുഖവും മുൻകയ്യും ഒഴികെ യുള്ള ഭാഗവും മറക്കൽ നിർബന്ധമാണ്. സ്ത്രീകൾ കാലിന്റെ താഴ്ഭാഗം മറക്കൽ നിർബന്ധമാണ്.

**3.ശുദ്ധിപാലിക്കുക:** ത്വവാഫ് ചെയ്യുന്ന ആളുടെ ശരീരം, വസ്ത്രം, കയ്യിലുള്ള മറ്റു സാധനങ്ങൾ എന്നിവയെല്ലാം ശുദ്ധിയു ള്ളതായിരിക്കണം. ചെറുതും വലുതുമായ അശുദ്ധിയിൽ നിന്ന് മുക്തമാകണം..

**4.ഹജറുൽ അസ്വദ് മുതൽ ആരംഭിക്കൽ.**

**5.ഏഴുചുറ്റ് പൂർത്തിയാക്കൽ:** ഏഴിൽ താഴെയുള്ള ചുറ്റൽ ത്വവാഫായി സ്വീകരിക്ക പ്പെടുകയില്ല. എണ്ണത്തിൽ സംശയമുണ്ടായാ ൽ കുറഞ്ഞത് പരിഗണിച്ച് ബാക്കി പൂർത്തി യാക്കണം.

**6.കഅ്ബയെ ഇടതുവശത്താക്കൽ:**

കഅ്ബാശരീഫിനെ ഇടതുവശത്താക്കിത്ത ന്നെ നടക്കണം.

**7.ശരീരം മുഴുവനും കഅ്ബയുടെ പുറത്ത് കൂടിയാകൽ:** ഹിജ്റ് ഇസ്മാഈലിന്റെ അകത്ത് കൂടി ത്വവാഫ് സാധുവാകില്ല. പ്രസ്തുത ഭിത്തിയിലോ ശാദിർവാന്റെ മുക ളിലോ കൈ വരുന്ന രൂപത്തിൽ ത്വവാഫ് ചെയ്യരുത്. നിയമ പ്രകാരം അവ കഅ്ബ യുടെ ഭാഗമാണ്. ത്വവാഫ് കഅ്ബയുടെ പുറത്താകണം.

**8. ത്വവാഫ് മസ്ജിദുൽ ഹറാമിൽ കൂടിയാ കൽ**

**9. ത്വവാഫിനുവേണ്ടി ചുറ്റുമ്പോൾ ത്വവാ ഫല്ലാതെ മറ്റൊരുദ്ദേശ്യവും ഉണ്ടാകാതി രിക്കൽ.**

**ത്വവാഫിന്റെസുന്നത്തുകൾ**

1.നടന്നുകൊണ്ട് ത്വവാഫ് ചെയ്യുക:

2.ഇള്ത്വിബാഅ്: പുരുഷന്മാർ ധരിക്കുന്ന മേൽമുണ്ടിന്റെ മധ്യം വലത്തെ ചുമലിനു താഴെയും രണ്ട് അറ്റം ഇടത്തേ ചുമലിനു മുകളിലുമാക്കുക.പിറകെ സഅ്യ് ചെ യ്യാനുള്ള ത്വവാഫിൽ മാത്രമേ ഇത് സുന്ന ത്തുള്ളൂ.

3.റമല് നടത്തം: കാലു കൾ അൽപ്പം അടുപ്പി ച്ച് വെച്ച് ധൃതിയിൽ നട ക്കുക. ആദ്യത്തെ മൂന്ന് ചുറ്റുകളിൽ മാത്രമാണ് ഇത് സുന്നത്തുള്ളത്. മറ്റുള്ളവയിൽ സാധാ രണ നടത്തമാണ് സുന്നത്ത്.സ്ത്രീകൾക്ക് ഇള്ത്വിബാഉം റമല് നട ത്തവും സുന്നത്തില്ല.

4.ഹജറുൽ അസ്വദിനെ കൈകൊണ്ട് തൊടുക യും ശബ്ദമില്ലാതെ ചുംബിക്കുകയും നെറ്റിവെക്കുകയും ചെയ്യുക.

5. സാന്ദർഭികമായ ദിക്റുകളും ദുആയും നടത്തുക.

6. ത്വവാഫുകൾക്കിടയിൽ വിട്ടുപിരിക്കാതെ തുടരെ ചെയ്യുക

7. ത്വവാഫിൽ വിനയവും ഭക്തിയും ഹൃദയ സാന്നിധ്യവും പ്രകടമാക്കണം.

8. ത്വവാഫ് കഴിഞ്ഞ് മഖാമുഇബ്രാഹിമിന്റെ പിന്നിൽ രണ്ട് റക്അത് നിസ്കരിക്കുക.

## ദുആകൾ

ത്വവാഫിൽ പ്രത്യേകം ഒരു ദിക്റും ദുആ യും നിർബന്ധമില്ല. ഒന്നും മിണ്ടാതെ ചുറ്റൽ പൂർത്തിയാക്കിയാലും ത്വവാഫ് സ്വഹീഹാ കും. പൗരാണിക മഹാന്മാർ പരിപാലിച്ചതും ഹദീസിൽ വന്നതുമായ ദിക്റ് ദുആകൾ ചെയ്യുന്നത് വളരെ ഉത്തമമാണ്. മാതൃഭാഷ യിൽ അവനവന്റെ ആവശ്യങ്ങൾ പറയു കയോ അറിയാവുന്ന ദിക്റുകൾ ചൊല്ലുക യോ വിശുദ്ധ ഖുർആൻ പാരായണം നട ത്തുകയോ ചെയ്യാം.

ഓരോ ചുറ്റിലും ഹജറുൽഅസ്‌വദിന് നേരെ കൈ ഉയർത്തി ആംഗ്യം കാണിച്ച്

بِسْمِ اللهِ اَللهُ اَكْبَرْ

ചൊല്ലി കൈചുംബിക്കുകയും ത്വവാഫിന്റെ തുടക്കത്തിൽ

اَللّٰهُمَّ اِيمَانًا بِكَ وَتَصْدِيقًا بِكِتَابِكَ وَوَفَاءًا بِعَهْدِكَ وَاتِّبَاعًا لِسُنَّةِ نَبِيِّكَ مُحَمَّدٍ صَلَّى اللهُ عَلَيْهِ وَسَلَّمْ എന്നും

മുൽതസമിന് നേരെ എത്തുമ്പോൾ اَللّٰهُمَّ إِنِّي أَسْأَلُكَ ثَوَابَ الشَّاكِرِينَ وَنُزُلَ الْمُقَرَّبِينَ وَمُرَافَقَةَ النَّبِيِّينَ وَيَقِينَ الصَّادِقِينَ وَذِلَّةَ الْمُتَّقِينَ وَإِخْبَاتَ الْمُوقِنِينَ حَتَّى تَتَوَفَّانِي عَلَى ذَلِكَ يَا أَرْحَمَ الرَّاحِمِينْ എന്നും

വാതിലിന് നേരേ എത്തുമ്പോൾ اَللّٰهُمَّ إِنَّ هَذَا الْبَيْتَ بَيْتُكَ وَالْحَرَمَ حَرَمُكَ وَالْأَمْنَ أَمْنُكَ وَهَذَا مَقَامُ الْعَائِذِ بِكَ مِنَ النَّارْ فَحَرِّمْ لُحُومَنَا وَبَشَرَتَنَا عَلَى النَّارْ എന്നും

റുകുനുൽ ഇറാഖിക്ക് നേരേ എത്തുമ്പോൾ اَللّٰهُمَّ إِنِّي أَعُوذُبِكَ مِنَ الشَّكِّ وَالشِّرْكِ وَالنِّفَاقِ وَالشِّقَاقِ وَسُوءِ الْأَخْلَاقِ وَسُوءِ الْمَنْظَرِ فِي الْأَهْلِ وَالْمَالِ وَالْوَلَدْ എന്നും

**മീസാബ് (സ്വർണപ്പാത്തി)** ക്ക് നേരേ എത്തുമ്പോൾ اَللّٰهُمَّ أَظِلَّنِي فِي ظِلِّكَ يَوْمَ لَا ظِلَّ إِلَّا ظِلُّكَ وَاسْقِنِي بِكَأْسِ مُحَمَّدٍ صلى الله عليه وسلم شَرْبَةً هَنِيئَةً لَا أَظْمَأُ بَعْدَهَا أَبَدًا يَا ذَا الْجَلَالِ وَالْإِكْرَامْ اَللّٰهُمَّ إِنِّي أَسْئَلُكَ الرَّاحَةَ عِنْدَ الْمَوْتِ وَالْعَفْوَ عِنْدَ الْحِسَابْ എന്നും

റുക്നുൽ യമാനി എത്തുന്നതിന് മുമ്പ് ഓരോചുറ്റിലും

(1)

اَللّٰهُمَّ إِنِّي أَسْأَلُكَ الْعَفْوَ وَالْعَافِيَةَ وَالْمُعَافَاةَ الدَّائِمَةَ فِي الدِّينِ وَالدُّنْيَا وَالْآخِرَةِ وَالْفَوْزَ بِالْجَنَّةِ وَالنَّجَاةَ مِنَ النَّارِ

(2)

اَللّٰهُمَّ حَبِّبْ إِلَيْنَا الْإِيمَانَ وَزَيِّنْهُ فِي قُلُوبِنَا وَكَرِّهْ إِلَيْنَا الْكُفْرَ وَالْفُسُوقَ وَالْعِصْيَانَ وَاجْعَلْنَا مِنَ الرَّاشِدِينَ اَللّٰهُمَّ قِنِي عَذَابَكَ يَوْمَ تَبْعَثُ عِبَادَكَ اَللّٰهُمَّ ارْزُقْنِي الْجَنَّةَ بِغَيْرِ حِسَابٍ.

(3)

اَللّٰهُمَّ إِنِّي أَسْأَلُكَ رِضَاكَ وَالْجَنَّةَ وَأَعُوذُ بِكَ مِنْ سَخَطِكَ وَالنَّارِ اَللّٰهُمَّ إِنِّي أَعُوذُ بِكَ مِنْ فِتْنَةِ الْقَبْرِ مِنْ فِتْنَةِ الْمَحْيَا وَالْمَمَاتْ.

(4)

اَللّٰهُمَّ اجْعَلْهَا عُمْرَةً مَبْرُورَةً وَسَعْيًا مَشْكُورًا وَذَنْبًا مَغْفُورًا وَعَمَلًا صَالِحًا مَقْبُولًا وَتِجَارَةً لَنْ تَبُورَ يَا عَالِمَ مَا فِي الصُّدُورِ أَخْرِجْنِي يَا أَللهُ مِنَ الظُّلُمَاتِ إِلَى النُّورِ اَللّٰهُمَّ إِنِّي أَسْأَلُكَ مُوجِبَاتِ رَحْمَتِكَ وَعَزَائِمَ مَغْفِرَتِكَ وَالسَّلَامَةَ مِنْ كُلِّ إِثْمٍ وَالْغَنِيمَةَ مِنْ كُلِّ بِرٍّ وَالْفَوْزَ بِالْجَنَّةِ وَالنَّجَاةَ مِنَ النَّارِ رَبِّ قَنِّعْنِي بِمَا رَزَقْتَنِي وَبَارِكْ لِي فِيمَا أَعْطَيْتَنِي وَاخْلُفْ عَلَى كُلِّ غَائِبَةٍ لِي مِنْكَ بِخَيْرٍ.

(5)

اَللّٰهُمَّ إِنِّي أَسْأَلُكَ مَا سَأَلَكَ مِنْهُ نَبِيُّكَ سَيِّدُنَا مُحَمَّدٌ صَلَّى اللهُ عَلَيْهِ وَسَلَّمَ وَأَعُوذُ بِكَ مِنْ شَرِّ مَا اسْتَعَاذَكَ مِنْهُ نَبِيُّكَ سَيِّدُنَا مُحَمَّدٌ صَلَّى اللهُ عَلَيْهِ وَسَلَّمَ اَللّٰهُمَّ إِنِّي أَسْأَلُكَ الْجَنَّةَ وَنَعِيمَهَا وَمَا يُقَرِّبُنِي إِلَيْهَا مِنْ قَوْلٍ أَوْ فِعْلٍ أَوْعَمَلٍ اَللّٰهُمَّ إِنِّي أَعُوذُ بِكَ مِنَ النَّارِ وَمَا يُقَرِّبُنِي إِلَيْهَا مِنْ قَوْلٍ أَوْ فِعْلٍ أَوْعَمَلٍ

(6)

اَللّٰهُمَّ إِنَّ لَكَ عَلَيَّ حُقُوقًا كَثِيرَةً فِيمَا بَيْنِي وَبَيْنَكَ وَحُقُوقًا كَثِيرَةً فِيمَا بَيْنِي وَبَيْنَ خَلْقِكَ اَللّٰهُمَّ مَا كَانَ لَكَ مِنْهَا فَاغْفِرْهُ لِي وَمَا كَانَ لِخَلْقِكَ فَتَحَمَّلْهُ عَنِّي وَأَغْنِنِي بِحَلَالِكَ عَنْ حَرَامِكَ وَبِطَاعَتِكَ عَنْ مَعْصِيَتِكَ وَبِفَضْلِكَ عَمَّنْ سِوَاكَ يَا وَاسِعَ الْمَغْفِرَةِ اَللّٰهُمَّ إِنَّ بَيْتَكَ عَظِيمٌ وَوَجْهَكَ كَرِيمٌ وَأَنْتَ يَا أَللهُ حَلِيمٌ كَرِيمٌ تُحِبُّ الْعَفْوَ فَاعْفُ عَنِّي.

(7)

اَللّٰهُمَّ إِنِّي أَسْأَلُكَ إِيمَانًا كَامِلًا وَيَقِينًا صَادِقًا وَرِزْقًا وَاسِعًا وَقَلْبًا خَاشِعًا وَلِسَانًا ذَاكِرًا وَحَلَالًا طَيِّبًا وَتَوْبَةً نَصُوحًا وَتَوْبَةً قَبْلَ الْمَوْتِ وَرَاحَةً عِنْدَ الْمَوْتِ وَمَغْفِرَةً وَرَحْمَةً بَعْدَ الْمَوْتِ وَالْعَفْوَ عِنْدَ الْحِسَابِ وَالْفَوْزَ بِالْجَنَّةِ وَالنَّجَاةَ مِنَ النَّارِ بِرَحْمَتِكَ يَا عَزِيزُ يَا غَفَّارُ رَبِّ زِدْنِي عِلْمًا وَأَلْحِقْنِي بِالصَّالِحِينَ. എന്നും

റുക്നുൽ യമാനിയുടെയും റുക്നുൽ അസ്‌വദിന്റെയും ഇടയിൽ

اَللّٰهُمَّ رَبَّنَا آتِنَا فِي الدُّنْيَا حَسَنَةً وَفِي الْآخِرَةِ حَسَنَةً وَقِنَا عَذَابَ النَّارْ وَ

أدْخِلْنَا الْجَنَّةَ مَعَ الْـأبْرَار يَا عَزِيزُ يَا غَفَّارُ يَا رَبَّ الْعَالَمِينَ എന്നും ചൊല്ലുക.

അതിന് സാധിക്കുന്നില്ലെങ്കിൽ ത്വവാഫിലുടനീളം ഇപ്രകാരം ചൊല്ലാം

سُبْحَانَ اللهِ وَالْحَمْدُ لِلهِ وَلاإِلـهَ إِلَّـااللهُ وَاللهُ أكْبَرُ وَلا حَوْلَ وَلا قُوَّةَ إلاَّ بِـاللهِ الْعَلِيِّ الْعَظِيم رَبَّنَـا آتِنَـا فِـي الدُّنْيَا حَسَنَةً وَفِـي الْـآخِرَةِ حَسَنَةً وَقِنَـا عَذَابَ النَّارِ

മഖാമു ഇബ്രാഹിമിലെ പ്രാർഥന

اَللَّهُمَّ إنَّكَ تَعْلَمُ سِرِّي وَعَلاَنِيَتِي فَاقْبَلْ مَعْذِرَتِي وَتَعْلَمُ حَاجَتِي فَاعْطِنِي سُؤْلِي وَتَعْلَمُ مَا فِي نَفْسِي فَاغْفِرْلِي ذُنُوبِي اَللَّهُمَّ إنِّي أسْألُكَ إيمَانًا يُبَاشِرُ قَلْبِي وَيَقِينًا صَادِقًا حَتَّى أعْلَمَ أنَّهُ لاَ يُصِيبُنِي إلاَّ مَا كَتَبْتَ لِي رِضًا مِنْكَ بِمَا قَسَمْتَ لِي أنْتَ وَلِيِّي فِي الدُّنْيَا وَالآخِرَةِ تَوَفَّنِي مُسْلِمًا وَألْحِقْنِي بِالصَّالِحِينَ. اَللَّهُمَّ لاَ تَدَعْ لَنَا فِي مَقَامِنَا هَذَا ذَنْبًا إلاَّ غَفَرْتَهُ وَلاَ هَمًّا إلاَّ فَرَّجْتَهُ وَلاَ حَاجَةً إلاَّ قَضَيْتَهَا وَيَسَّرْتَهَا فَيَسِّرْ أمُورَنَا وَاشْرَحْ صُدُورَنَا وَنَوِّرْ قُلُوبَنَا وَاخْتِمْ بِالصَّالِحَاتِ أعْمَالَنَا اَللَّهُمَّ تَوَفَّنَا مُسْلِمِينَ وَأحْيِنَا مُسْلِمِينَ وَألْحِقْنَا بِالصَّالِحِينَ غَيْرَ خَزَايَا وَلاَ مَفْتُونِينَ.

**മുൽതസമിലെ പ്രാർഥന**

اَللَّهُمَّ يَا رَبَّ الْبَيْتِ الْعَتِيقِ اعْتِقْ رِقَابَنَا وَرِقَابَ آبَائِنَا وَأمَّهَاتِنَا وَإخْوَانِنَا وَأوْلاَدِنَا مِنَ النَّارِ يَا ذَا الْجُودِ وَالْكَرَمِ وَالْمَنِّ وَالْعَطَاءِ وَالْإحْسَانِ اَللَّهُمَّ أحْسِنْ عَاقِبَتَنَا فِي الْـأمُورِ كُلِّهَا وَأجِرْنَا مِنْ خِزْيِ الدُّنْيَا وَعَذَابِ الآخِرَةِ اَللَّهُمَّ إنِّي عَبْدُكَ وَابْنُ عَبْدِكَ وَاقِفٌ تَحْتَ بَابِكَ مُلْتَزِمٌ بِأعْتَابِكَ مُتَذَلِّلٌ بَيْنَ يَدَيْكَ أرْجُو رَحْمَتَكَ وَأخْشَى عَذَابَكَ يَا قَدِيمَ الْإحْسَانِ اَللَّهُمَّ إنِّي أسْألُكَ أن تَرْفَعَ ذِكْرِي وَتَضَعَ وِزْرِي وَتُصْلِحَ أمْرِي وَتُطَهِّرَ قَلْبِي وَتُنَوِّرَ لِي فِي قَبْرِي وَتَغْفِرَ لِي ذَنْبِي وَأسْألُكَ الدَّرَجَاتِ الْعُلَى مِنَ الْجَنَّةِ آمِينْ

ഹിജ്ർ ഇസ്മാഈ**ലെ പ്രാർഥന**

اَللَّهُمَّ أنْتَ رَبِّي لاَإلَهَ إلاَّ أنْتَ خَلَقْتَنِي وَأنَا عَبْدُكَ وَأنَا عَلَى عَهْدِكَ وَوَعْدِكَ مَااسْتَطَعْتُ أعُوذُ بِكَ مِنْ شَرِّ مَا صَنَعْتُ أبُوءُ لَكَ بِنِعْمَتِكَ عَلَيَّ وَأبُوءُ بِذَنْبِي فَاغْفِرْ لِي فَإنَّهُ لاَ يَغْفِرُ الذُّنُوبَ إلاَّ أنْتَ اَللَّهُمَّ إنِّي أسْألُكَ مِنْ خَيْرِ مَا سَألَكَ بِهِ عِبَادُكَ الصَّالِحُونَ وَأعُوذُ بِكَ مِنْ شَرِّ مَا اسْتَعَاذَكَ مِنْهُ عِبَادُكَ الصَّالِحُونَ اَللَّهُمَّ بِأسْمَائِكَ الْحُسْنَى وَصِفَاتِكَ الْعُلْيَا طَهِّرْ قُلُوبَنَا مِنْ كُلِّ وَصْفٍ يُبَاعِدُنَا عَنْ مُشَاهَدَتِكَ وَمَحَبَّتِكَ وَأمِتْنَا عَلَى السُّنَّةِ وَالْجَمَاعَةِ وَالشَّوْقِ إلَى لِقَائِكَ يَا ذَا الْجَلَالِ وَالْإكْرَامِ . اَللَّهُمَّ نَوِّرْ بِالْعِلْمِ قَلْبِي وَاسْتَعْمِلْ بِطَاعَتِكَ بَدَنِي وَخَلِّصْ مِنَ الْفِتَنِ سِرِّي وَاشْغَلْ بِالاعْتِبَارِ فِكْرِي وَقِنِي شَرَّ وَسَاوِسِ الشَّيْطَانِ وَأجِرْنِي مِنْهُ يَا رَحْمنُ حَتَّى لاَ يَكُونَ لَهُ عَلَيَّ سُلْطَانٌ رَبَّنَا إنَّنَا آمَنَّا فَاغْفِرْلَنَا ذُنُوبَنَا وَقِنَا عَذَابَ النَّارِ.

ത്വവാഫും ശേഷമുള്ള സുന്നത്ത നിസ്കാരവും ദുആയും കഴിഞ്ഞ് സംസം കുടിച്ച് സ്വഫയിലേക്ക് തിരിക്കുകയാണ് വേണ്ടത്.

സംസം കുടിക്കുമ്പോഴുള്ള –ദുആ

اَللَّهُمَّ إنِّي أسْألُكَ عِلْمًا نَافِعًا وَرِزْقًا وَاسِعًا وَشِفَاءً مِنْ كُلِّ دَاءٍ وَسَقَمٍ بِرَحْمَتِكَ يَا أرْحَمَ الرَّاحِمِينَ.

**സഅ്യ്:** കഅ്ബാശരീഫിന്റെ തെക്കുകിഴക്കു ഭാഗത്തായി സ്ഥിതി ചെയ്യുന്ന രണ്ട് കുന്നുകളാണ് സ്വഫയും മർവയും. അവക്കിടയിൽ നടക്കുന്ന കർമ്മത്തിന് സഅ്യ് എന്ന് പറയുന്നു.

സഅ്യിന്റെ നിബന്ധനകൾ.

1. സ്വഫ മുതൽ ആരംഭിക്കുക.
2. മർവയിൽ സ്വഫാ മർവയുടെ ഇടയിലുള്ള സ്ഥലങ്ങൾ മുഴുവനും വിട്ടുകടക്കുക.
3. ഏഴുവട്ടം പൂർത്തിയാക്കുക.
4. സഅ്യ് സ്വഹീഹായ ത്വവാഫിനു ശേഷമായിരിക്കുക.

സഅ്യിന്റെ സുന്നത്തുകൾ

1.സഅ്യ് ത്വവാഫിന്റെ ഉടനെയാവുക.
2.സ്വഫയിലും മർവയിലും വെച്ച് ദിക്റ് ദുആകൾ നിർവഹിക്കുക.
3.പുരുഷന്മാർ രണ്ട് പച്ചത്തൂണുകൾക്കിടയിൽ വേഗത്തിൽ നടക്കുക.
4.ഔറത്ത് വെളിവാക്കാതിരിക്കുക.
5.വുളൂഅ് ഉണ്ടായിരിക്കുക.
6.മറ്റുള്ളവരെ ബുദ്ധിമുട്ടിക്കാതിരിക്കുക
6.നടന്നുകൊണ്ട് സഅ്യ് ചെയ്യുക.

സഅ്യിനുള്ള നിയ്യത്ത് ഇഹ്റാമിൽ ഉൾപ്പെടുമെന്നതിനാൽ നിയ്യത്ത് ശർത്വില്ല. സുന്നത്താണ്. സഅ്യിന് വുളൂഅ് നിർബന്ധമില്ലെങ്കിലും സുന്നത്തുണ്ട്.

നിയ്യത്തിന്റെ രൂപം

نَوَيْتُ سَعْيَ الْعُمْرَةِ سَبْعَةَ أشْوَاطٍ لِلَّهِ تَعَالَى ''അല്ലാഹുവേ, സ്വഫാ മർവയുടെ ഇടയിൽ ഏഴുതവണ ഉംറ യുടെ സഅ്യ് ചെയ്യാൻ ഞാനുദ്ദേശിക്കുന്നു''.

തുടർന്ന് لاَإلَهَ إلاَّ اللهُ وَاللهُ أكْبَرُ എന്ന് പറഞ്ഞ ശേഷം

اللهُ أكْبَرُ اللهُ أكْبَرُ اللهُ أكْبَرُ وَلِلَّهِ الْحَمْدُ، اللهُ أكْبَرُ عَلَى مَا هَدَانَا وَالْحَمْدُ لِلَّهِ عَلَى مَا أوْلاَنَا لاَإلَهَ إلاَّ اللهُ وَحْدَهُ لاَ شَرِيكَ لَهُ لَهُ الْمُلْكُ وَلَهُ الْحَمْدُ يُحْيِي وَيُمِيتُ بِيَدِهِ الْخَيْرُ وَهُوَ عَلَى كُلِّ شَيْءٍ قَدِيرٌ . لاَإلَهَ إلاَّ اللهُ وَحْدَهُ لاَ شَرِيكَ لَهُ أنْجَزَ وَعْدَهُ وَنَصَرَ عَبْدَهُ وَهَزَمَ الْـأحْزَابَ وَحْدَهُ لاَإلَهَ إلاَّ اللهُ وَلاَ نَعْبُدُ إلاَّ إيَّاهُ مُخْلِصِينَ لَهُ الدِّينَ وَلَوْ كَرِهَ الْكَافِرُونَ، لاَ إلَهَ إلاَّ اللهُ مُخْلِصِينَ لَهُ الدِّينَ وَالْحَمْدُ لِلَّهِ رَبِّ الْعَالَمِينَ، فَسُبْحَانَ اللهِ حِينَ تُمْسُونَ وَحِينَ تُصْبِحُونَ وَلَهُ

الحَمْدَ فِي السَّمَاوَاتِ وَالْأرْضِ وَعَشِيًا وَحِينَ تَظْهِرُونَ يَخْرِجَ الْحَيَ مِنَ الْمَيِّتِ وَيُخْرِجُ الْمَيِّتَ مِنَ الْحَيِ وَيُحْيِي الْأرْضَ بَعْدَ مَوْتِهَا وَكَذٰلِكَ تُخْرَجُونَ مِنْ آيَاتِهِ أنْ خَلَقَكُمْ مِنْ تُرَابٍ ثُمَ إذَا أنْتُمْ بَشَرٌ تَنْتَشِرُونَ . اَللّٰهُمَ إنِّي أسْأَلُكَ إيمَانًا دَائِمًا وَيَقِينًا صَادِقًا وَعِلْمًا نَافِعًا وَقَلْبًا خَاشِعًا وَلِسَانًا ذَاكِرًا وَ أسْأَلُكَ الْعَفْوَ وَالْعَافِيَةَ وَالْمُعَافَاةَ اَلدَّائِمَةَ فِي الدِّينِ وَالدُّنيَا وَالْآخِرَةِ اَللّٰهُمَ إنَكَ قُلْتَ وَقَوْلُكَ الْحَقَ أدْعُونِي أسْتَجِبْ لَكُمْ وَإنَّكَ لاَ تُخْلِفُ الْمِيعَادَ وَإنِّي أسْئَلُكَ كَمَا هَدَيْتَنِي لِلْإسْلَام أن لاتَنْزِعَهُ مِنِّي وَأن تَتَوَفَانِي مُسْلِمًا إنَ الصَّفَا وَالْمَرْوَةَ مِنْ شَعَائِرِ اللهِ فَمَنْ حَجَ الْبَيْتَ أواعْتَمَرَ فَلَا جُنَاحَ عَلَيْهِ أن يَطوَّفَ بِهِمَا وَمَنْ تَطَوَّعَ خَيْرًا فَإنَ اللهَ شَاكِرٌ عَلِيمٌ

എന്ന പ്രാർഥന ചൊല്ലുക.

സ്വഫയും മർവയും പ്രാർഥനക്കുത്തരം ലഭിക്കുന്ന പുണ്യസ്ഥാനങ്ങ ളാണ്. മേൽ പ്രാർഥനക്കു പുറമെ ഇഹപരകാര്യങ്ങളിൽ ആഗ്രഹമുള്ളവ വേണ്ടുവോളം ചോദിക്കു കയും മേൽ ദിക്റ് ദുആകൾ ആവർത്തിക്കു കയും വേണം. ഓരോചുറ്റിലും പച്ചത്തൂണു കൾക്കിടയിൽ ഈ പ്രാർഥന ചൊല്ലുക.

رَبِّ اغْفِرْ وَارْحَمْ وَاعْفُ وَتَكَرَّمْ وَتَجَاوَزْ عَمَّا تَعْلَمُ إنَكَ تَعْلَمُ مَا لاَ نَعْلَمُ إنَكَ أنْتَ اللهُ ألاَعَزَّ ألاَكْرَمْ . اَللّٰهُمَ رَبَّنَا آتِنَا فِي الدُّنْيَا حَسَنَةً وَفِي الْآخِرَةِ حَسَنَةً وَقِنَا عَذَابَ النَّارْ اَللّٰهُمَ اجْعَلْهَا عُمْرَةً مَبْرُورَةً وَسَعْيًا مَشْكُورًا وَذَنْبًا مَغْفُورًا وَعَمَلًا صَالِحًا مَقْبُولًا وَتِجَارَةً لَن تَبُورَ يَا عَزِيزُ يَا غَفُورُ

ഓരോചുറ്റിലും ഈ പ്രാർഥന ചൊല്ലുക.

(1)

اَللهُ أكْبَرُ اَللهُ أكْبَرُ اَللهُ أكْبَرُ اَللهُ أكْبَرُكَبِيرًا وَالْحَمْدُ لِلّٰهِ كَثِيرًا وَسُبْحَانَ اللهِ الْعَظِيمِ وَبِحَمْدِهِ الْكَرِيم بُكْرَةً وَأصِيلاً . وَمِنَ اللَيْلِ فَاسْجُدْ لَهُ وَسَبِّحْهُ لَيْلاً طَوِيلاً وَلِلّٰهِ الْحَمْدُ . لاَإلٰهَ إلاَّ اللهُ وَحْدَهُ لاَ شَرِيكَ لَهُ أنْجَزَوَعْدَهُ وَنَصَرَ عَبْدَهُ وَهَزَمَ الْأحْزَابَ وَحْدَهُ لاَ شَيْئَ قَبْلَهُ وَلاَ بَعْدَهُ يُحْيِي وَيُمِيتُ وَهُوَ حَيٌ دَائِمٌ لاَ يَمُوتُ وَلاَ يَفُوتُ أبَدًا بِيَدِهِ الْخَيْرُ وَإلَيْهِ الْمَصِيرُ وَهُوَ عَلَى كُلِّ شَيْئٍ قَدِيرُ (رَبِّ اغْفِرْ .......) رَبَّنَا نَجِّنَا مِنَ النَّارِ سَالِمِينَ غَانِمِينَ فَرِحِينَ مُسْتَبْشِرِينَ مَعَ عِبَادِكَ الصَّالِحِينَ مَعَ الَذِينَ أنْعَمَ اللهُ عَلَيْهِمْ مِنَ النَّبِيِّينَ وَالصِّدِّيقِينَ وَالشُّهَدَاءِ وَالصَّالِحِينَ وَحَسُنَ أولٰئِكَ رَفِيقًا ذٰلِكَ الْفَضْلُ مِنَ اللهِ وَكَفَى بِاللهِ عَلِيماً لاَإلٰهَ إلاَّاللهُ حَقًا حَقًا . لاَإلٰهَ إلاَّ اللهُ تَعَبُدًا وَرِقًا . لاَإلٰهَ إلاَّاللهُ وَلاَ نَعْبُدُ إلاَّإيَاهُ مُخْلِصِينَ لَهُ الدِّينَ وَلَوْ كَرِهَ الْكَافِرُونْ.

(2)

اَللهُ أكْبَرُ اَللهُ أكْبَرُ اَللهُ أكْبَرُ وَلِلّٰهِ الْحَمْدُ. لاَإلٰهَ إلاَّ اللهُ الْوَاحِدُ الْفَرْدُ الصَّمَدُ الَذِي لَمْ يَتَّخِذْ صَاحِبَةً وَلاَ وَلَدًا . وَلَمْ يَكُنْ لَهُ شَرِيكٌ فِي الْمُلْكِ وَلَمْ يَكُنْ لَهُ وَلِيٌ مِنَ الذُّلِّ وَكَبِّرْهُ تَكْبِيرًا . اَللّٰهُمَ إنَكَ قُلْتَ فِي كِتَابِكَ الْمُنْزَلِ أدْعُونِي أسْتَجِبْ لَكُمْ دَعَوْنَاكَ رَبَّنَا فَاغْفِرْلَنَا كَمَا أمَرْتَنَا إنَكَ لاَ تُخْلِفُ الْمِيعَادِ رَبَّنَا إنَّنَا سَمِعْنَا مُنَادِيًا يُنَادِي لِلْإيمَانِ أنْ آمِنُوا بِرَبِّكُمْ فَآمَنَّا رَبَّنَا فَاغْفِرْلَنَا ذُنُوبَنَا وَكَفِّرْ عَنَّا سَيِّئَاتِنَا وَتَوَفَّنَا مَعَ الْأبْرَارِ . رَبَّنَا وَآتِنَا مَا وَعَدْتَنَا عَلَى رُسُلِكَ وَلاَ تُخْزِنَا يَوْمَ الْقِيَامَةِ إنَكَ لاَ تُخْلِفُ الْمِيعَادَ. رَبَّنَا عَلَيْكَ تَوَكَّلْنَا وَإلَيْكَ أنَبْنَا وَإلَيْكَ الْمَصِيرُ. رَبَّنَا اغْفِرْلَنَا وَلِإخْوَانِنَا الَذِينَ سَبَقُونَا بِالْإيمَانِ وَلاَ تَجْعَلْ فِي قُلُوبِنَا غِلاً لِلَذِينَ آمَنُو رَبَّنَا إنَكَ رَؤُفٌ رَحِيمٌ (رَبِّ اغْفِرْ .......) إنَ الصَّفَا وَالْمَرْوَةَ مِنْ شَعَائِرِ اللهِ فَمَنْ حَجَ الْبَيْتَ أواعْتَمَرَ فَلَا جُنَاحَ عَلَيْهِ أن يَطوَّفَ بِهِمَا وَمَنْ تَطَوَّعَ خَيْرًا فَإنَ اللهَ شَاكِرٌ عَلِيمٌ

(3)

اَللهُ أكْبَرُ اَللهُ أكْبَرُ اَللهُ أكْبَرُ وَلِلّٰهِ الْحَمْدُ. رَبَّنَا أتْمِمْ لَنَا نُورَنَا وَاغْفِرْلَنَا إنَكَ عَلَى كُلِّ شَيْئٍ قَدِيرٌ اَللّٰهُمَ إنِّي أسْأَلُكَ مِنَ الْخَيْرِ كُلِّهِ عَاجِلِهِ وَآجِلِهِ وَأسْتَغْفِرُكَ لِذَنْبِى . وَأسْأَلُكَ رَحْمَتَكَ يَا أرْحَمَ الرَّاحِمِينَ (رَبِّ اغْفِرْ .......) رَبِّ زِدْنِي عِلْمًا وَلاَ تُزِغْ قَلْبِي بَعْدَ إذْ هَدَيْتَنِى، وَهَبْ لِى مِنْ لَدُنْكَ رَحْمَةً إنَكَ أنْتَ الْوَهَابُ اَللّٰهُمَ عَافِنِي فِي سَمْعِي وَبَصَرِي لاَ إلٰهَ إلاَّ أنْتَ اَللّٰهُمَ إنِّي أعُوذُ بِكَ مِنْ عَذَابِ الْقَبْرِ لاَ إلٰهَ إلاَّ أنْتَ سُبْحَانَكَ إنِّي كُنْتُ مِنَ الظَّالِمِينَ . اَللّٰهُمَ إنِّي أعُوذُ بِكَ مِنَ الْكُفْرِ وَالْفَقْرِ. اَللّٰهُمَ إنِّى أعُوذُ بِرِضَاكَ مِنْ سَخَطِكَ وَبِمُعَافَاتِكَ مِنْ عُقُوبَتِكَ وَأعُوذُ بِكَ مِنْكَ لاَ أحْصِى ثَنَاءً عَلَيْكَ أنْتَ كَمَا أثْنَيْتَ عَلَى نَفْسِكَ فَلَكَ الْحَمْدُ حَتَّى تَرْضَى إنَ الصَّفَا وَالْمَرْوَةَ مِنْ شَعَائِرِ اللهِ فَمَنْ حَجَ الْبَيْتَ أواعْتَمَرَ فَلَا جُنَاحَ عَلَيْهِ أن يَطوَّفَ بِهِمَا وَمَنْ تَطَوَّعَ خَيْرًا فَإنَ اللهَ شَاكِرٌ عَلِيمٌ

(4)

اَللهُ أكْبَرُ اَللهُ أكْبَرُ اَللهُ أكْبَرُ وَلِلّٰهِ الْحَمْدُ. اَللّٰهُمَ إنِّى أسْأَلُكَ مِنْ خَيْرِ مَا تَعْلَمُ وَأعُوذُ بِكَ مِنْ شَرِّ مَا تَعْلَمُ وَأسْتَغْفِرُكَ مِنْ كُلِّ مَا تَعْلَمُ إنَكَ أنْتَ عَلاَّمُ الْغُيُوبِ . لاَإلٰهَ إلاَّ اللهُ الْمَلِكُ الْحَقُّ الْمُبِينُ . مُحَمَّدٌ رَسُولُ اللهِ الصَّادِقُ الْوَعْدِ الْمُبِينُ اَللّٰهُمَ إنِّي أسْأَلُكَ كَمَا هَدَيْتَنِي لِلْإسْلاَمِ أنْ لاَ تَنْزِعَهُ مِنِّى حَتَّى تَتَوَفَانِى وَأنَا مُسْلِمٌ . اَللّٰهُمَ اجْعَلْ فِى قَلْبِى نُورًا وَفِي سَمْعِي نُورًا وَفِي بَصَرِي نُورًا . اَللّٰهُمَ اشْرَحْ لِي صَدْرِي وَيَسِّرْ لِي أمْرِى وَأعُوذُ بِكَ مِنْ شَرِّ وَسَاوِسِ الصَّدْرِ . وَشَتَاتِ ألأمْرِ . وَفِتْنَةِ الْقَبْرِ اَللّٰهُمَ إنِّى أعُوذُ بِكَ مِنْ شَرِّ مَا يَلِجُ فِي اللَيْلِ وَشَرِّ مَا يَلِجُ فِي النَّهَارِ وَمِنْ شَرِّ مَا تَهُبُّ بِهِ الرِّيَاحُ يَا أرْحَمَ الرَّاحِمِينَ . سُبْحَانَكَ مَا عَبَدْنَاكَ حَقَّ عِبَادَتِكَ يَا أللهُ . سُبْحَانَكَ مَا ذَكَرْنَاكَ حَقَّ ذِكْرِكَ يَا أللهُ . (رَبِّ اغْفِرْ .......) إنَ الصَّفَا وَالْمَرْوَةَ مِنْ شَعَائِرِ اللهِ فَمَنْ حَجَ الْبَيْتَ أواعْتَمَرَ فَلَا جُنَاحَ عَلَيْهِ أن يَطوَّفَ بِهِمَا وَمَنْ تَطَوَّعَ خَيْرًا فَإنَ اللهَ شَاكِرٌ عَلِيمٌ.

اَللهُ أَكْبَرُ اَللهُ أَكْبَرُ اَللهُ أَكْبَرُ وَلِلّٰهِ الْحَمْدُ. سُبْحَانَكَ مَا شَكَرْنَاكَ حَقَّ شُكْرِكَ يَا اَللهُ . سُبْحَانَكَ مَا أَعْلَى شَأْنَكَ يَا اَللهُ . اَللّٰهُمَّ حَبِّبْ إِلَيْنَا الْإِيمَانَ وَزَيِّنْهُ فِي قُلُوبِنَا وَكَرِّهْ إِلَيْنَا الْكُفْرَ وَالْفُسُوقَ وَالْعِصْيَانَ وَاجْعَلْنَا مِنَ الرَّاشِدِينَ (رَبِّ اغْفِرْ .......) اَللّٰهُمَّ قِنِي عَذَابَكَ يَوْمَ تَبْعَثُ عِبَادَكَ . اَللّٰهُمَّ اهْدِنِي بِالْهُدَى وَنَقِّنِي بِالتَّقْوَى وَاغْفِرْ لِي فِي الْآخِرَةِ وَالْأُولَى . اَللّٰهُمَّ ابْسُطْ عَلَيْنَا مِنْ بَرَكَاتِكَ وَرَحْمَتِكَ وَفَضْلِكَ وَرِزْقِكَ . اَللّٰهُمَّ إِنِّي أَسْأَلُكَ النَّعِيمَ الْمُقِيمَ الَّذِي لَا يَحُولُ وَلَا يَزُولُ أَبَدًا اَللّٰهُمَّ اجْعَلْ فِي قَلْبِي نُورًا وَفِي سَمْعِي نُورًا وَفِي بَصَرِي نُورًا وَفِي لِسَانِي نُورًا وَعَنْ يَمِينِي نُورًا وَمِنْ فَوْقِي نُورًا وَاجْعَلْ فِي نَفْسِي نُورًا وَعَظِّمْ لِي نُورًا رَبِّ اشْرَحْ لِي صَدْرِي وَيَسِّرْ لِي أَمْرِي إِنَّ الصَّفَا وَالْمَرْوَةَ مِنْ شَعَائِرِ اللهِ فَمَنْ حَجَّ الْبَيْتَ أَوِ اعْتَمَرَ فَلَا جُنَاحَ عَلَيْهِ أَنْ يَطَّوَّفَ بِهِمَا وَمَنْ تَطَوَّعَ خَيْرًا فَإِنَّ اللهَ شَاكِرٌ عَلِيمٌ

(6)

اَللهُ أَكْبَرُ اَللهُ أَكْبَرُ وَلِلّٰهِ الْحَمْدُ لَا إِلٰهَ إِلَّا اللهُ وَحْدَهُ وَصَدَقَ وَعْدَهُ وَنَصَرَ عَبْدَهُ وَهَزَمَ الْأَحْزَابَ وَحْدَهُ . لَا إِلٰهَ إِلَّا اللهُ وَلَا نَعْبُدُ إِلَّا إِيَّاهُ مُخْلِصِينَ لَهُ الدِّينَ وَلَوْ كَرِهَ الْكَافِرُونَ . اَللّٰهُمَّ إِنِّي أَسْأَلُكَ الْهُدَى وَالتُّقَى وَالْعَفَافَ وَالْغِنَى . اَللّٰهُمَّ لَكَ الْحَمْدُ كَالَّذِي نَقُولُ وَخَيْرًا مِمَّا نَقُولُ . اَللّٰهُمَّ إِنِّي أَسْأَلُكَ رِضَاكَ وَالْجَنَّةَ وَأَعُوذُ بِكَ مِنْ سَخَطِكَ وَالنَّارِ وَمَا يُقَرِّبُنِي إِلَيْهَا مِنْ قَوْلٍ أَوْ فِعْلٍ أَوْ عَمَلٍ . اَللّٰهُمَّ بِنُورِكَ اهْتَدَيْنَا وَبِفَضْلِكَ اسْتَغْنَيْنَا وَفِي كَنَفِكَ وَإِنْعَامِكَ وَعَطَائِكَ وَإِحْسَانِكَ أَصْبَحْنَا وَأَمْسَيْنَا أَنْتَ الْأَوَّلُ فَلَيْسَ قَبْلَكَ شَيْءٌ . وَالْآخِرُ فَلَيْسَ بَعْدَكَ شَيْءٌ . وَالظَّاهِرُ فَلَا شَيْءَ فَوْقَكَ . وَالْبَاطِنُ فَلَا شَيْءَ دُونَكَ . نَعُوذُ مِنَ الْفَلَسِ وَالْكَسَلِ وَعَذَابِ الْقَبْرِ وَفِتْنَةِ الْغِنَى وَنَسْأَلُكَ الْفَوْزَ بِالْجَنَّةِ . (رَبِّ اغْفِرْ .......) إِنَّ الصَّفَا وَالْمَرْوَةَ مِنْ شَعَائِرِ اللهِ فَمَنْ حَجَّ الْبَيْتَ أَوِ اعْتَمَرَ فَلَا جُنَاحَ عَلَيْهِ أَنْ يَطَّوَّفَ بِهِمَا وَمَنْ تَطَوَّعَ خَيْرًا فَإِنَّ اللهَ شَاكِرٌ عَلِيمٌ)

(7)

اَللهُ أَكْبَرُ اَللهُ أَكْبَرُ اَللهُ أَكْبَرُ كَبِيرًا وَالْحَمْدُ لِلّٰهِ كَثِيرًا اَللّٰهُمَّ حَبِّبْ إِلَيْنَا الْإِيمَانَ وَزَيِّنْهُ فِي قُلُوبِنَا وَكَرِّهْ إِلَيْنَا الْكُفْرَ وَالْفُسُوقَ وَالْعِصْيَانَ وَاجْعَلْنَا مِنَ الرَّاشِدِينَ (رَبِّ اغْفِرْ .......) اَللّٰهُمَّ اخْتِمْ بِالْخَيْرَاتِ آجَالَنَا وَحَقِّقْ بِفَضْلِكَ آمَالَنَا وَسَهِّلْ لِبُلُوغِ رِضَاكَ سُبُلَنَا وَحَسِّنْ فِي جَمِيعِ الْأَحْوَالِ أَعْمَالَنَا . يَا مُنْجِيَ الْغَرْقَى يَا مُنْجِيَ الْهَلْكَى يَا شَاهِدَ كُلِّ نَجْوَى . يَا مُنْتَهَى كُلِّ شَكْوَى . يَا قَدِيمَ الْإِحْسَانِ يَا دَائِمَ الْمَعْرُوفِ . يَا مَنْ لَا غِنَى بِشَيْءٍ عَنْهُ وَلَا بُدَّ لِكُلِّ شَيْءٍ مِنْهُ . يَا مَنْ رِزْقُ كُلِّ شَيْءٍ عَلَيْهِ وَمَصِيرُ كُلِّ شَيْءٍ إِلَيْهِ. اَللّٰهُمَّ إِنِّي أَعُوذُ بِكَ مِنْ شَرِّ مَا أَعْطَيْتَنَا وَمِنْ شَرِّ مَا مَنَعْتَنَا . اَللّٰهُمَّ تَوَفَّنَا مُسْلِمِينَ وَأَلْحِقْنَا بِالصَّالِحِينَ غَيْرَ خَزَايَا وَلَا مَفْتُونِينَ رَبِّ يَسِّرْ وَلَا تُعَسِّرْ

رَبِّ تَمِّمْ بِالْخَيْرِ إِنَّ الصَّفَا وَالْمَرْوَةَ مِنْ شَعَائِرِ اللهِ فَمَنْ حَجَّ الْبَيْتَ أَوِ اعْتَمَرَ فَلَا جُنَاحَ عَلَيْهِ أَنْ يَطَّوَّفَ بِهِمَا وَمَنْ تَطَوَّعَ خَيْرًا فَإِنَّ اللهَ شَاكِرٌ عَلِيمٌ

**സഅ്‌യിന്റെ ശേഷമുള്ള ദുആ**

رَبَّنَا تَقَبَّلْ مِنَّا وَعَافِنَا وَاعْفُ عَنَّا وَعَلَى طَاعَتِكَ وَشُكْرِكَ أَعِنَّا وَعَلَى غَيْرِكَ لَا تَكِلْنَا وَعَلَى الْإِيمَانِ وَالْإِسْلَامِ الْكَامِلِ جَمْعًا تَوَفَّنَا وَأَنْتَ رَاضٍ عَنَّا. اَللّٰهُمَّ ارْحَمْنِي أَنْ أَتَكَلَّفَ مَا لَا يَعْنِينِي وَارْزُقْنِي حُسْنَ النَّظَرِ فِيمَا يُرْضِيكَ عَنِّي يَا أَرْحَمَ الرَّاحِمِينَ.

**മുടി എടുക്കുന്നതിനു മുമ്പുള്ള ദുആ**

اَللهُ أَكْبَرُ اَللهُ أَكْبَرُ اَللهُ أَكْبَرُ اَللّٰهُمَّ نَاصِيَتِي بِيَدِكَ فَاجْعَلْ لِي بِكُلِّ شَعْرَةٍ نُورًا يَوْمَ الْقِيَامَةِ وَاغْفِرْ لِي ذَنْبِي يَا وَاسِعَ الْمَغْفِرَةِ . اَللّٰهُمَّ أَحْرَمَ لَكَ شَعْرِي وَبَشَرِي وَجَسَدِي وَجَمِيعُ جَوَارِحِي مِنَ الطِّيبِ وَالنِّسَاءِ وَكُلِّ شَيْءٍ حَرَّمْتَهُ عَلَى الْمُحْرِمِ أَبْتَغِي بِذٰلِكَ وَجْهَكَ الْكَرِيمَ يَا رَبَّ الْعَالَمِينَ.

**മുടി എടുക്കൽ.**

സ്ത്രീക്കും പുരുഷനും തലയിൽ നിന്ന് ചുരുങ്ങിയത് മൂന്ന് മുടി നീക്കലാണ് നിർബന്ധം. പുരുഷന്മാർ തലമുടി മുഴുവനും വടിക്കലാണുത്തമം.

**മുടി എടുത്തതിനു ശേഷമുള്ള ദുആ**

اَلْحَمْدُ لِلّٰهِ الَّذِي قَضَى عَنِّي نُسُكِي اَللّٰهُمَّ آتِنِي بِكُلِّ شَعْرَةٍ حَسَنَةً وَامْحُ عَنِّي سَيِّئَةً وَارْفَعْ لِي بِهَا دَرَجَةً وَاغْفِرْ لِي وَلِلْمُحَلِّقِينَ وَالْمُقَصِّرِينَ وَلِجَمِيعِ الْمُسْلِمِينَ . اَللّٰهُمَّ زِدْنَا إِيمَانًا وَيَقِينًا وَتَوْفِيقًا وَعَوْنًا وَاغْفِرْ لَنَا وَلِآبَائِنَا وَأُمَّهَاتِنَا وَلِجَمِيعِ الْمُسْلِمِينَ . وَصَلَّى اللهُ عَلَى سَيِّدِنَا مُحَمَّدٍ وَعَلَى آلِهِ وَصَحْبِهِ أَجْمَعِينَ بِرَحْمَتِكَ يَا أَرْحَمَ الرَّاحِمِينَ،

**വിരോധിക്കപ്പെട്ടവ പ്രവർത്തിച്ചാലുള്ള ഫിദ്‌യ**

ഇഹ്റാം വേളയിൽ വിരോധിക്കപ്പെട്ട വസ്ത്രധാരണ, സുഗന്ധം ഉപയോഗി ക്കുക, തലയിലോ താടിയിലോ എണ്ണ യിടുക, ഭാര്യാഭർത്താക്കൾ തമ്മിൽ ഗുഹ്യസ്ഥാനമല്ലാത്തതിൽ ബന്ധപ്പെടുക, ഒരേ സമയത്ത് ഒരേ സ്ഥലത്തു നിന്ന് മൂന്നു മുടിയോ മൂന്നു നഖമോ നീക്കുക, തലമറക്കുക, ഇവയിൽ ഏതെങ്കിലു മൊരു കാര്യം പ്രവർത്തിച്ചാൽ ഒരാടിനെ അറുക്കുകയോ അര സ്വാഅ് (1600മി.ലി) വീതം ഭക്ഷണം ആറ് മിസ്കീന്മാർക്ക് കൊടുക്കുകയോ മൂന്നു നോമ്പ് അനു ഷ്ഠിക്കുകയോ ചെയ്യണം. ഈ മൂന്നു കാര്യങ്ങളിൽ ഇഷ്ടമുള്ളത് ചെയ്യാം.

ഒരു മുടിയോ ഒരു നഖമോ നീക്കിയാൽ ഒരു മുദ്ദും രണ്ടെണ്ണം നീ ക്കിയാൽ രണ്ടു മുദ്ദും നിർബന്ധമാണ്. നോമ്പെടുക്കുകയാണെങ്കിൽ ഒരു മുദ്ദിന് ഒരു നോമ്പു വീതം നോൽക്കണം.

ഇഹ്റാമിൽ സംയോഗം ചെയ്യുന്നത് നീചവൃ ത്തിയും

കുറ്റകരവുമാണ്. അതിന്റെ പ്രതിവിധി വളരെ കർശനമാണ്

## വിദാഇന്റെ ത്വവാഫ്.

മക്കാശരീഫിൽ നിന്ന് വിട പറഞ്ഞ് പോകുന്നവർ അവസാനമായി നടത്തേ ണ്ട ത്വവാഫാണ് വിദാഇന്റെ ത്വവാഫ്. വിദാഇന്റെ ത്വവാഫിന് നിയ്യത്ത് ചെയ്യൽ നിർബന്ധമാണ്.

نَوَيْتُ طَوَافَ الْوِدَاعِ سَبْعَةَ أَشْوَاطٍ لِلّٰهِ تَعَالَى

''അല്ലാഹുവിനുവേണ്ടി ഏഴ് ചുറ്റ് വിദാഇന്റെ ത്വവാഫ് ചെയ്യാൻ ഞാൻ കരുതി'' എന്ന് നിയ്യത്ത് ചെയ്യാം

ഋതുരക്തമോ പ്രസവരക്തമോ ഉള്ള സ്ത്രീകൾക്ക് പെട്ടെന്ന് പുറപ്പെടേണ്ടി വന്നാൽ ത്വവാഫുൽ വിദാഅ് നിർബന്ധ മില്ല. ഫിദ്‌യയുമില്ല.

കഅ്ബാശരീഫുമായി ഒട്ടിച്ചേർന്ന് മനംനൊന്ത് താഴെ പറയുന്ന ദുആ കൊണ്ടുവരണം.

اَللّٰهُمَّ إِنَّ هٰذَا الْبَيْتَ بَيْتُكَ وَأَنَا عَبْدُكَ وَابْنُ أَمَتِكَ حَمَلْتَنِي عَلَى مَا سَخَّرْتَ لِي مِنْ خَلْقِكَ حَتَّى صَيَّرْتَنِي فِي بِلَادِكَ وَبَلَّغْتَنِي بِنِعْمَتِكَ حَتَّى أَعَنْتَنِي عَلَى قَضَاءِ مَنَاسِكِكَ فَإِنْ كُنْتَ رَضِيتَ عَنِّي فَازْدَدْ عَنِّي رِضًا وَإِلَّا فَمُنَّ الْآنَ عَلَيَّ بِالرِّضَا عَنِّي قَبْلَ أَنْ أُفَارِقَكَ يَا أَرْحَمَ الرَّاحِمِينَ . اَللّٰهُمَّ هٰذَا أَوَانُ انْصِرَافِي إِنْ أَذِنْتَ لِي غَيْرَ مُسْتَبْدِلٍ بِكَ وَلَا بِبَيْتِكَ وَلَا رَاغِبٍ عَنْكَ وَلَا عَنْ بَيْتِكَ . اَللّٰهُمَّ فَاصْحَبْنِي الْعَافِيَةَ فِي بَدَنِي وَالْعِصْمَةَ فِي دِينِي وَأَحْسِنْ مُنْقَلَبِي وَارْزُقْنِي طَاعَتَكَ مَا أَبْقَيْتَنِي وَاجْمَعْ لِي خَيْرَيِ الدُّنْيَا وَالْآخِرَةِ إِنَّكَ عَلَى كُلِّ شَيْءٍ قَدِيرٌ . يَا أَكْرَمَ الْأَكْرَمِينَ . اَللّٰهُمَّ إِنَّ هٰذَا وَدَاعُ مَنْ يَخْشَى أَنْ لَا يَعُودَ إِلَى بَيْتِكَ الْحَرَامِ فَحَرِّمْنِي وَأَهْلِي عَلَى النَّارِ . اَللّٰهُمَّ إِنَّكَ قُلْتَ وَقَوْلُكَ الْحَقُّ لِنَبِيِّكَ صَلَّى اللّٰهُ عَلَيْهِ وَسَلَّمَ عِنْدَ فِرَاقِهِ لِبَيْتِكَ الْحَرَامِ كَمَا وَعَدْتَهُ فَأَعِدْنِي إِلَى بَيْتِكَ بِمَنِّكَ وَلُطْفِكَ وَكَرَمِكَ . اَللّٰهُمَّ ارْزُقْنِي الْعَوْدَ بَعْدَ الْعَوْدِ مَرَّةً بَعْدَ مَرَّةٍ إِلَى بَيْتِكَ الْحَرَامِ وَاجْعَلْنِي مِنَ الْمَقْبُولِينَ عِنْدَكَ يَا ذَا الْجَلَالِ وَالْإِكْرَامِ وَلَئِنْ جَعَلْتَهُ آخِرَ الْعَهْدِ بِهِ فَعَوِّضْنِي عَنْهُ الْجَنَّةَ يَا أَرْحَمَ الرَّاحِمِينَ وَصَلَّى اللّٰهُ عَلَى خَيْرِ خَلْقِهِ مُحَمَّدٍ وَآلِهِ وَصَحْبِهِ أَجْمَعِينَ.

## .പുണ്യസ്ഥലങ്ങൾ സന്ദർശിക്കൽ

സന്ദർശിച്ചുവരുന്നതും

പരക്കെ ചരിത്രം അറിയപ്പെട്ടതുമായ കേന്ദ്രങ്ങൾ താഴെ പറയുന്നു.

1. റസൂൽ(സ)യുടെ ജന്മവീട്.
2. ഹിറാ ഗുഹ
3. സൗറ് ഗുഹ.
4. മസ്ജിദുൽ റായഃ
5. മസ്ജിദുൽ ജിന്ന്.
6. മസ്ജിദുൽ മുബായഅഃ
7. മസ്ജിദുൽ ഇജാബഃ
8. മസ്ജിദുൽ ഖൈഫ്:
9. മസ്ജിദുൽ ഖൈബഅഃ:
10. ജന്നത്തുൽമുഅല്ലഃ

## മദീനാ മുനവ്വറ സന്ദർശനം.

'എന്റെ ഖബറിടം സന്ദർശിക്കുന്നവർക്ക് എന്റെ ശിപാർശ നിർബന്ധമായി കഴിഞ്ഞു' 'ഒരാൾ ഹജ്ജ് ചെയ്യാനെത്തിയിട്ട് എന്നെ സന്ദർശിക്കാതെ പോയാൽ അവൻ എന്നോ ട് പിണങ്ങിയവനാണ് '(ഹദീസ്).

'ഒരാൾ ഒരു വക്തും ഒഴിവാകാതെ പൂർണ മായ നാൽപത് വഖ്ത് നിസ്കാരം എന്റെ പള്ളിയിൽ നിസ്കരിച്ചാൽ നരകത്തെ തൊട്ടും ശിക്ഷകളെ തൊട്ടും കപടവിശ്വാ സത്തെ തൊട്ടും രക്ഷപ്പെട്ടതായി എഴുത പ്പെടുന്നതാണ്' (അഹ്മദ്, ത്വബ്റാനി).

## ആദരണീയ സമക്ഷം

ഹബീബായ റസൂലുല്ലാഹി(സ്വ)യുടെ ആദ രണീയ സമക്ഷത്തിങ്കൽ ചെന്ന് നേരിട്ടൊരു സലാം പറയാനുള്ള മുഹൂർത്തം സഫലമാ വുകയാണ്.

വലതുകാൽമുന്തിച്ച് സാധാരണ പള്ളിക ളിൽ പ്രവേശിക്കും പ്രകാരം

## മസ്ജിദു ന്നബവിയിൽ കടന്നുചെല്ലുമ്പോൾ

أَعُوذُ بِاللهِ الْعَظِيمِ وَبِوَجْهِهِ الْكَرِيمِ وَسُلْطَانِهِ الْقَدِيمِ مِنَ الشَّيْطَانِ الرَّجِيمِ ، بِسْمِ اللهِ وَالْحَمْدُ لِلهِ ، اَللَّهُمَّ صَلِّ عَلَى مُحَمَّدٍ وَعَلَى آلِ مُحَمَّدٍ وَسَلِّمْ ، اَللَّهُمَّ اغْفِرْلِي ذُنُوبِي وَافْتَحْ لِي أَبْوَابَ رَحْمَتِكَ وَسَهِّلْ لِي أَبْوَابَ رِزْقِكَ ، اَلسَّلَامُ عَلَيْكَ أَيُّهَا النَّبِيُّ وَرَحْمَةُ اللهِ وَبَرَكَاتُهُ اَلسَّلَامُ عَلَيْنَا وَعَلَى عِبَادِ اللهِ الصَّالِحِينَ

ദുആ ഉരുവിടുക..

ബാബു ജിബ്രീലിലൂടെ കടക്കുന്നത് സുന്ന ത്താണ്. പള്ളിയിലേക്ക് കയറിയ ഉടനെ വിശുദ്ധ റൗളയിലേക്ക് പോയി മിമ്പറിനരി കിൽ വെച്ച് രണ്ട് റക്അത് തഹിയ്യത്ത് നിസ്കരിക്കുക. റൗള പെട്ടെന്ന് കണ്ടെത്താ നും അവിടെ നിസ്കാരസ്ഥാനം ലഭിക്കാനും പ്രയാസമായാൽ പള്ളിയുടെ ഏതെങ്കിലും സ്ഥലത്തു നിന്ന് തഹിയ്യത്ത് നിസ്കരിക്കുക. പരമാവധി പഴയപള്ളിയുടെ ഭാഗങ്ങളിൽ നിന്നാകാൻ ശ്രമിക്കണം.

## റൗളയിൽ വെച്ച് നിസ്കരിച്ചശേഷം

اَللَّهُمَّ إِنَّ هَذِهِ رَوْضَةٌ مِنْ رِيَاضِ الْجَنَّةِ شَرَّفْتَهَا وَكَرَّمْتَهَا وَنَوَّرْتَهَا بِنُورِ نَبِيِّكَ وَحَبِيبِكَ مُحَمَّدٍ صَلَّى اللهُ عَلَيْهِ وَسَلَّمَ وَاحْشُرْنَا فِي زُمْرَتِهِ وَأَمِتْنَا عَلَى مَحَبَّتِهِ وَسُنَّتِهِ وَاسْقِنَا مِنْ حَوْضِهِ وَبِيَدِهِ الشَّرِيفَةِ شَرْبَةً هَنِيئَةً لَا نَظْمَأُ بَعْدَهَا أَبَدًا إِنَّكَ عَلَى كُلِّ شَيْئٍ قَدِيرٌ

എന്ന് പ്രാർഥിച്ച ശേഷം സിയാറത്തിനായി മര്യാദപൂർവ്വം നീങ്ങുക.

## സിയാറത്ത്

ഖിബ്‌ലയുടെ ഭാഗത്ത് കൂടി ചെല്ലുമ്പോൾ ആദ്യം നബി(സ്വ)യുടെ ഖബറും അൽപ്പം പിറകിൽ നബി(സ്വ)യുടെയും അബൂബക്ർ സ്വിദ്ദീഖ്(റ)ന്റെയും ഉമറുൽഫാറൂഖ് (റ) ന്റെയും ഖബറുകൾ സ്ഥിതിചെയ്യുന്നു.



ഇത് ഒന്നാം നമ്പർ കവാടത്തിലൂടെ കടന്നു ചെന്നാൽ കാണുന്നകാഴ്ചയാണ് നേരെ പോയാൽ ഇടതു സൈഡിൽ രിയാളുൽ ജന്നയും ശേഷം നബി(സ) ക്കും ഖലീഫമാർക്കും സലാം പറയുന്നതിനുള്ള ദ്വാരങ്ങളും കഴിഞ്ഞ് ബാബുൽ ബഖീഇ ലൂടെ പുറത്തിറങ്ങാം. വലതു സൈഡിൽ നബി(സ)യുടെ 200 പേരുകളും സലാം പറയുന്ന സ്ഥലത്തിനിരുവശമുള്ള തൂണി ലും വീടിന്റെ മററുഭാഗങ്ങിലും നബിമദ്ഹു കളും പച്ചപ്രതലത്തിൽ സ്വർണ ലിപികളാൽ ഉല്ലേഖനം ചെയ്തിട്ടുണ്ട് സലാം പറയുന്ന സ്ഥലത്തിനു മേലെ നബി(സ)യുടെയും ഖലീഫമാരുടെയും പേരുകളും അതിന് മേലെ നബി(സ്വ)യോട് നാം കാണിക്കേണ്ട മര്യാദകളെ കുറിച്ചുള്ള ആയത്തുകളും



രേഖപ്പെടുത്തിയിട്ടുണ്ട്

പിത്തളച്ചുവരിൽ ആദ്യം കാണുന്ന വലിയ ദ്വാരം നബി(സ്വ)യുടെ മുഖത്തിനുനേരെ യാണ്. അടുത്തത് അബൂബക്ർ (റ)ന്റെയും മൂന്നാമത്തേത് ഉമർ(റ)ന്റെയും മുഖത്തിനു നേരെയാണ് സ്ഥിതി ചെയ്യുന്നത്.

നബി(സ്വ)ക്ക് സലാം പറയേണ്ട ഉത്തമ മായ രൂപം ചൊല്ലാൻ തിരക്ക് മൂലം പ്രയാസമാവുകയോ സമയം ഇടുങ്ങുക യോ ചെയ്താൽ ചുരുങ്ങിയ രീതിയിൽ "അസ്സലാമു അലൈക യാ റസൂലല്ലാഹ്" എന്ന് ചൊല്ലി ചുരുക്കാം. ഇപ്രകാരം ഖലീഫമാർകും മറ്റുമുള്ള സലാമും ചുരുങ്ങിയ രീതിയിൽ നിർവഹിക്കുക.

സ്വയം സലാം ചൊല്ലിയശേഷം നബി (സ്വ)ക്ക് സലാം പറയുവാൻ വല്ലവരും ഏൽപ്പിച്ചിട്ടുണ്ടെങ്കിൽ അത് പറയണം. പ്രത്യേകമായി പേരെടുത്തുപറയാൻ സാധി ക്കാത്തപക്ഷം എന്നെ ഏൽപ്പിച്ചവരുടെ മുഴുവൻ സലാമും എന്ന് പറയാം.

നബി(സ്വ)ക്ക് സലാം പറയേണ്ട രൂപം

اَلسَّلَامُ عَلَيْكَ أَيُّهَا النَّبِيُّ الْكَرِيمُ وَالرَّسُولُ الْعَظِيمُ الرَّؤُوفُ الرَّحِيمُ وَرَحْمَةُ اللهِ وَبَرَكَاتُهُ ، اَلصَّلَاةُ وَالسَّلَامُ عَلَيْكَ يَا سَيِّدَنَا وَحَبِيبَنَا وَقُرَّةَ أَعْيُنِنَا يَا رَسُولَ

اللهِ.اَلسَّلَامُ عَلَيْكَ يَا رَسُولَ اللهِ ، اَلسَّلَامُ عَلَيْكَ يَا نَبِيَّ اللهِ ، اَلسَّلَامُ عَلَيْكَ يَا خِيرَةَ اللهِ ، اَلسَّلَامُ عَلَيْكَ يَا خَيْرَ خَلْقِ اللهِ، اَلسَّلَامُ عَلَيْكَ يَا حَبِيبَ اللهِ، اَلسَّلَامُ عَلَيْكَ يَا أَمِينَ اللهِ، اَلسَّلَامُ عَلَيْكَ يَا بَشِيرُ، اَلسَّلَامُ عَلَيْكَ يَا نَذِيرُ ، اَلسَّلَامُ عَلَيْكَ يَا طَاهِرُ، اَلسَّلَامُ عَلَيْكَ يَا طُهْرُ، اَلسَّلَامُ عَلَيْكَ يَا نَبِيَّ الرَّحْمَةِ ، اَلسَّلَامُ عَلَيْكَ يَا نَبِيَّ الْأُمَّةِ ، اَلسَّلَامُ عَلَيْكَ يَا صَفْوَةَ اللهِ، اَلسَّلَامُ عَلَيْكَ يَا أَبَا الْقَاسِمِ، اَلسَّلَامُ عَلَيْكَ يَا سِرَاجُ، اَلسَّلَامُ عَلَيْكَ يَا مُنِيرُ، اَلسَّلَامُ عَلَيْكَ يَا طٰهٰ، اَلسَّلَامُ عَلَيْكَ يَا يٰس، اَلسَّلَامُ عَلَيْكَ يَا مَاحِي ، اَلسَّلَامُ عَلَيْكَ يَا عَاقِبُ، اَلسَّلَامُ عَلَيْكَ يَا حَاشِرُ، اَلسَّلَامُ عَلَيْكَ يَا أَكْرَمَ وُلْدِ آدَمَ، اَلسَّلَامُ عَلَيْكَ يَا هَادِي، اَلسَّلَامُ عَلَيْكَ يَا مَهْدِيُّ ، اَلسَّلَامُ عَلَيْكَ يَا قَائِدَ الْخَيْرِ، اَلسَّلَامُ عَلَيْكَ يَا فَاتِحَ الْبِرِّ، اَلسَّلَامُ عَلَيْكَ يَا جَمَالَ مُلْكِ اللهِ ، اَلسَّلَامُ عَلَيْكَ يَا نُورَ عَرْشِ اللهِ ، اَلسَّلَامُ عَلَيْكَ يَا سَيِّدَ الْمُرْسَلِينَ، اَلسَّلَامُ عَلَيْكَ يَا خَاتَمَ النَّبِيِّينَ، اَلسَّلَامُ عَلَيْكَ يَا رَسُولَ رَبِّ الْعَالَمِينَ اَلسَّلَامُ عَلَيْكَ يَا قَائِدَ الْغُرِّ الْمُحَجَّلِينَ. اَلصَّلَاةُ وَالسَّلَامُ عَلَيْكَ يَا نَبِيَّ اللهِ , يَا مَنْ أَرْسَلَهُ اللهُ رَحْمَةً لِلْعَالَمِينْ , يَا مَنْ وَصَفَهُ اللهُ بِقَوْلِهِ وَإِنَّكَ لَعَلَى خُلُقٍ عَظِيمٍ وَبِالْمُؤْمِنِينَ رَؤُوفٌ رَحِيمٌ ، وَعَلَى سَائِرِ الْأَنْبِيَاءِ وَالْمُرْسَلِينَ وَعَلَى أَهْلِ بَيْتِكَ الطَّيِّبِينَ الطَّاهِرِينَ وَعَلَى أَزْوَاجِكَ الطَّاهِرَاتِ أُمَّهَاتِ الْمُؤْمِنِينَ وَعَلَى أَصْحَابِكَ أَجْمَعِينَ وَعَلَى عِبَادِ اللهِ الصَّالِحِينَ , أَشْهَدُ أَنْ لَاإِلٰهَ إِلَّااللهُ وَحْدَهُ لَاشَرِيكَ لَهُ وَأَشْهَدُ أَنَّ سَيِّدَنَا مُحَمَّدًا عَبْدُهُ وَرَسُولُهُ وَأَشْهَدُ أَنَّكَ يَا رَسُولَ اللهِ قَدْ بَلَّغْتَ الرِّسَالَةَ , وَأَدَّيْتَ الْأَمَانَةَ , وَنَصَحْتَ الْأُمَّةَ , وَدَعَوْتَ إِلَى سَبِيلِ رَبِّكَ بِالْحِكْمَةِ وَالْمَوْعِظَةِ الْحَسَنَةِ , وَعَبَدْتَ رَبَّكَ حَتَّى أَتَاكَ الْيَقِينُ ، فَصَلَّى اللهُ عَلَيْكَ كَثِيرًا أَفْضَلَ وَأَكْمَلَ وَأَطْيَبَ مَا صَلَّى عَلَى أَحَدٍ مِنَ الْخَلْقِ أَجْمَعِينَ , اَللَّهُمَّ اجْزِ عَنَّا نَبِيَّنَا أَفْضَلَ مَا جَزَيْتَ أَحَدًا مِنَ النَّبِيِّينَ وَالْمُرْسَلِينَ ، اَللَّهُمَّ آتِهِ الْوَسِيلَةَ وَالْفَضِيلَةَ وَابْعَثْهُ مَقَامًا مَحْمُودًا الَّذِي وَعَدْتَهُ، اَللَّهُمَّ صَلِّ عَلَى مُحَمَّدٍ وَعَلَى آلِ مُحَمَّدٍ كَمَا صَلَّيْتَ عَلَى إِبْرَاهِيمَ وَعَلَى آلِ إِبْرَاهِيمَ إِنَّكَ حَمِيدٌ مَجِيدٌ. رَبَّنَا آمَنَّا بِمَا أَنْزَلْتَ وَاتَّبَعْنَا الرَّسُولَ فَاكْتُبْنَا مَعَ الشَّاهِدِينَ , وَالْحَمْدُ لِلّٰهِ رَبِّ الْعَالَمِينَ ,

അബൂബക്കർ(റ)ന് സലാം പറയേണ്ട രൂപം

اَلسَّلَامُ عَلَيْكَ يَا خَلِيفَةَ رَسُولِ اللهِ أَبَا بَكْرٍ الصِّدِّيقُ ، اَلسَّلَامُ عَلَيْكَ يَا مَنْ قَالَ فِي حَقِّكَ رَسُولُ اللهِ صَلَّى اللهُ عَلَيْهِ وَسَلَّمَ يَا أَبَا بَكْرٍ أَنْتَ عَتِيقُ اللهِ مِنَ النَّارِ ، اَلسَّلَامُ عَلَيْكَ يَا صَاحِبَ رَسُولِ اللهِ وَثَانِي اِثْنَيْنِ إِذْ هُمَا فِي الْغَارِ ، اَلسَّلَامُ عَلَيْكَ يَا مَنْ أَنْفَقَ مَالَهُ كُلَّهُ فِي حُبِّ اللهِ وَحُبِّ رَسُولِهِ حَتَّى تَخَلَّلَ بِالْعَبَا ، جَزَاكَ اللهُ خَيْرَ الْجَزَاءِ، اَللَّهُمَّ ارْضَ عَنْهُ وَارْفَعْ دَرَجَتَهُ وَأَكْرِمْ مَقَامَهُ وَأَجْزِلْ ثَوَابَهُ بِفَضْلِكَ وَكَرَمِكَ . آمِينْ

ഉമർ(റ)ന് സലാം പറയേണ്ട രൂപം

اَلسَّلَامُ عَلَيْكَ يَا أَمِيرَ الْمُؤْمِنِينَ عُمَرَ بْنَ الْخَطَّابِ، اَلسَّلَامُ عَلَيْكَ يَا مَنْ قَالَ فِي حَقِّكَ رَسُولُ اللهِ صَلَّى اللهُ عَلَيْهِ وَسَلَّمَ عُمَرَ بْنَ الْخَطَّابِ سِرَاجُ أَهْلِ الْجَنَّةِ , وَقَالَ أَيْضًا وَمَا طَلَعَتِ الشَّمْسُ عَلَى رَجُلٍ خَيْرٍ مِنْ عُمَرَ، اَلسَّلَامُ عَلَيْكَ يَا أَبَا الْفُقَرَاءِ وَالضُّعَفَاءِ وَالْأَرَامِلِ وَالْأَيْتَامِ جَزَاكَ اللهُ عَنْ أُمَّةِ رَسُولِ اللهِ صَلَّى اللهُ عَلَيْهِ وَسَلَّمَ خَيْرَ الْجَزَاءِ، اَللَّهُمَّ ارْضَ عَنْهُ وَارْفَعْ دَرَجَتَهُ وَأَكْرِمْ مَقَامَهُ وَأَجْزِلْ ثَوَابَهُ بِفَضْلِكَ وَكَرَمِكَ . آمين

ശേഷം ഈ ദുആ ചെയ്യുക

اَللَّهُمَّ إِنَّكَ قُلْتَ وَقَوْلُكَ الْحَقُّ ، اَللَّهُمَّ إِنِّي أَسْأَلُكَ أَنْ تُشَفِّعَ فِيَّ نَبِيَّكَ وَرَسُولَكَ مُحَمَّدًا صَلَّى اللهُ عَلَيْهِ وَسَلَّمَ يَوْمَ لَا يَنْفَعُ مَالٌ وَلَا بَنُونَ إِلَّا مَنْ أَتَى اللهَ بِقَلْبٍ سَلِيمٍ ، اَللَّهُمَّ اجْعَلْهُ أَوَّلَ الشَّافِعِينَ وَأَنْجَحَ السَّائِلِينَ وَأَكْرَمَ الْأَوَّلِينَ وَالْآخِرِينَ بِمَنِّكَ وَكَرَمِكَ يَا أَكْرَمَ الْأَكْرَمِينَ اَللَّهُمَّ إِنِّي أَسْأَلُكَ إِيمَانًا كَامِلاً وَيَقِينًا صَادِقًا حَتَّى أَعْلَمَ أَنَّهُ لَا يُصِيبُنِى إِلَّا مَا كَتَبْتَ لِي وَعِلْمًا نَافِعًا وَقَلْبًا خَاشِعًا وَلِسَانًا ذَاكِرًا وَرِزْقًا وَاسِعًا وَحَلَالًا وَعَمَلاً صَالِحًا وَاسِعًا مَقْبُولًا وَتِجَارَةً لَنْ تَبُورْ , اَللَّهُمَّ اشْرَحْ صُدُورَنَا وَاسْتُرْ عُيُوبَنَا وَاغْفِرْ ذُنُوبَنَا وَآمِنْ خَوْفَنَا وَاخْتِمْ بِالصَّالِحَاتِ أَعْمَالَنَا وَتَقَبَّلْ زِيَارَتَنَا وَرُدَّنَا مِنْ غُرْبَتِنَا إِلَى أَهْلِنَا وَأَوْلَادِنَا سَالِمِينَ غَانِمِينَ وَاجْعَلْنَا مِنْ عِبَادِكَ الصَّالِحِينَ مِنَ الَّذِينَ لَا خَوْفٌ عَلَيْهِمْ وَلَا هُمْ يَحْزَنُونَ , رَبَّنَا آتِنَا فِي الدُّنْيَا حَسَنَةً وفي الآخرة حسنة وقنا عذاب النار ربنا لا تزغ قلوبنا بعد إذ هديتنا وهب لنا من لدنك رحمة أنك أنت الوهاب . رب اغفر لي ولوالدي وللمؤمنين يوم يقوم الحساب. سبحان ربك رب العزة عما يصفون ، وسلام على المرسلين والحمد لله رب العالمين.

മദീനയിലെ താമസകാലം മുഴുവൻ എല്ലാ നേരങ്ങളിലും നിസ്കാര ശേഷം നബി(സ്വ) ക്ക് സലാം പറയൽ പതിവാക്കണം.

ലോകത്ത് മറ്റൊരു സ്ഥലത്തിനുമില്ലാത്ത പ്രത്യേകതകൾ പ്രഖ്യാപിക്കപ്പെട്ട റൗളാ ശരീഫ് എന്ന പേരിലറിയപ്പെടുന്ന സ്ഥലം ഈ പള്ളിയിലാണ്. റസൂൽ(സ്വ) യുടെ ഖബറിനും മിമ്പറിനും ഇടക്കുള്ള സ്ഥല മാണത്. റൗളാശരീഫിൽ വെച്ച് പരമാവധി നിസ്കരിക്കാനും പ്രാർഥിക്കാനും ഉത്സാഹി ക്കണം.



റൗളാശരീഫിലുള്ള ചില തൂണുകളും അടയാളങ്ങളും

1. നബി(സ്വ)യുടെ മിഹ്റാബ്:
2. അൽഉസ്ത്വുവാനതുൽ മുഖല്ലഖ:
3. അൽ മിഹ്റാബുസ്സുലൈമാനി:

4. ഉസ്ത്വുവാനതു ആഇശഃ
5. ഉസ്ത്വുവാനതുസ്സരീർ:
6. ഉസ്ത്വുവാനതുൽ ഹിർസ്:
7. ഉസ്ത്വുവാനതുൽ വുഫൂദ്:
8. ബാബുജിബ്‌രീൽ:
9. ഉസ്ത്വുവാനതു തൗബഃ
10. അഹ്‌ലുസ്വുഫത്തിന്റെ ചെരു:

സന്ദർശിച്ചുവരുന്നതും

പരക്കെ ചരിത്രം അറിയപ്പെട്ടതുമായ കേന്ദ്രങ്ങൾ താഴെ പറയുന്നു.

## 1. ജന്നത്തുൽ ബഖീഅ്

പതിനായിരത്തോളം സ്വഹാബിവര്യന്മാരുടെ ഖബറിടം ഇവിടെയുണ്ട്.

1. റസൂൽ(സ്വ)യുടെ ഓമനപുത്രി ഫാത്വിമ തുസ്സഹ്റാഅ്(റ), പിതൃവ്യൻ അബ്ബാസ്(റ)
ഹസനുബ്നു അലിയ്യ്(റ), അലീസൈനുൽ ആബിദീൻ(റ), മുഹമ്മദുനിൽ ബാഖിർ(റ),
ജഅ്ഫറുസ്സ്വാദിഖ്(റ).
2. നബി (സ്വ)യുടെ പെൺമക്കളായ ഉമ്മു കുൽസൂം(റ), റുഖിയ്യ (റ), സൈനബ്(റ).
3. നബി(സ്വ)യുടെ പത്നിമാരായ ആഇശ(റ), ഹഫ്സ്വ(റ), മാരിയ(റ), സൗദ(റ), സൈനബ് ബിൻത് ജഹ്ശ്(റ), ഉമ്മുസലമ, സ്വഫിയ്യ (റ) ജുവൈരിയ്യ (റ), ഉമ്മുഹബീബ(റ), സൈന ബ് ബിൻത് ഖുസൈമ(റ) ഖദീജബീവി (റ) മക്കയിലും മൈമൂന ബീവി(റ) വാദിശരീഫി ലുമാണ്.
4. അബൂത്വാലിബിന്റെ മകൻ അഖീൽ (റ), സുഫ്‌യാൻ ബിൻ ഹാരിസ്(റ), അബ്ദുല്ലാ ഹിബ്നു ജഅ്ഫർ അൽത്വയ്യാർ(റ) എന്നിവരാണ്.
5.ഇബ്നു ഉമറി(റ)ന്റെ ഭൃത്യനും പ്രമുഖ പണ്ഢിതനുമായ നാഫിഅ് മൗലാ ഇബ്നു ഉമർ(റ), മദ്ഹബിന്റെ ഇമാമുകളിൽപ്പെട്ട മാലിക്(റ).
6. നബി(സ്വ)യുടെ മകൻ ഇബ്രാഹിം(റ), സഅദുബിൻ അബീവഖാസ്(റ), ഉസ്മാൻ ബിൻ മള്ഊൻ(റ), അബ്ദുറഹ്മാനുബ്നു ഔഫ്(റ), അസ്അദ് ബിൻ സുറാറ(റ), ഖുനൈസ് ബിൻ ഹുദാഫ (റ), ഫാത്വിമ ബിൻത് അസദ്(റ), അബ്ദുല്ലാഹിബ്നു മസ്ഊദ്(റ)
7. മൂന്നാം ഖലീഫ ഉസ്മാൻ(റ)
8. സഅദു ബ്നു മുആദ്(റ), അബൂസഈദു ൽ ഖുദ്‌രി(റ).
9.ഹർറ ശുഹദാക്കൾ.




10. ബീവി സ്വഫിയ്യ(റ), ബീവി ആത്വിഖ(റ).
11. നബി(സ്വ)ക്ക് മുലകൊടുത്തു വളർത്തിയ ഹലീമാബീവി(റ)

**പൊതു വായുള്ള സലാം**

«السَّلاَمُ عَلَيْكُمْ
دَارَ قَوْمٍ مُؤْمِنِينَ، وَإِنَّا إِنْ شَاءَ اللّٰهُ بِكُمْ لاَحِقُونَ،
أَنْتُم سَلَفُنَا وَنَحْنُ بِالأَثَرِ، يَغْفِر اللّٰهُ لَنَا وَلَكُم
وَيَرْحَمُ اللّٰهُ الْمُسْتَقْدِمِينَ مِنْكُمْ وَالْمُسْتَأْخِرِينَ،
اللَّهُمَّ لاَ تَحْرِمْنَا أَجْرَهُمْ وَلاَ تَفْتِنَّا بَعْدَهُمْ وَاغْفِر لَنَا
وَلَهُمْ، اللَّهُمَّ اغْفِرْ لأَهْلِ بَقِيعِ الغَرْقَدِ وَعَلى مَنْ
يُعْرَفُ بِالبَقِيعِ».

## 2.ഉഹ്ദ്

ഹംസ(റ) ഉൾപ്പെടെയുള്ള ധീരരക്തസാ ക്ഷികളെ അടക്കം ചെയ്യപ്പെട്ട സ്ഥലമെന്ന നിലക്കും ജിഹാദ് ഭൂമിയെന്ന നിലക്കും സ്ഥാനമുള്ളതിനു പുറമെ ഉഹ്ദ് പർവ്വത ത്തിന് പ്രത്യേകമായി ചില ശ്രേഷ്ഠതകളും



പ്രാധാന്യങ്ങളുമുണ്ട്.

السَّلامَ عَليك يَا حَمْزَة عَمْ رَسُول اللهِ، السَّلامُ عَلَيْكَ يَا سَيِّدَ الشُّهَدَاءِ، السَّلامُ عَلَيْكَ يَا أَسَدَ اللّهِ وأَسَدَ رَسُولِهِ، السَّلامُ عَلَيْكَ يَا عَبْدَ اللّه بن جَحْشٍ. السَّلامُ عَلَيْكَ يَا مُصْعَبَ بن عُمَيرٍ. السَّلامُ عَلَيْكُم يَا شُهَداءَ أُحُدٍ. السَّلامُ عَلَيْكُم بما صَبَرْتُم فَنِعْمَ عُقبى الدَّار: اللَّهُمَّ اجْزِهِمْ عَنِ الإِسْلامِ وَأَهْلِهِ أَفْضَلَ الجَزَاءِ وَأَجْزِل ثَوَابُهم وَأَكرِمَ مَقَامَهُمْ وَارْفَعْ دَرَجَاتِهِم بِمَنِّكَ وَكَرِمِكَ يا أَكرَمَ الأَكرَمين.

### 3. മസ്ജിദു ഖുബാഅ്

വിശുദ്ധഖുർആൻ സൂറഃ തൗബ 107–110 സൂക്തങ്ങളൽ അളവറ്റ് പ്രകീർത്തിച്ച വിശു ദ്ധപള്ളിയാണ് മസ്ജിദുഖുബാഅ്. തഖ്‌വയി ൽ അടിത്തറതീർത്ത ആദ്യമസ്ജിദ് എന്നാ ണ് ഖുർആൻ ഭാഷ്യം. നബി(സ്വ) മദീനയി ൽ ആദ്യമായി കാൽകുത്തിയ സ്ഥാനത്ത് അവിടുന്ന് നേതൃത്വം നൽകി നിർമിച്ച പള്ളി യാണിത്. എല്ലാ ശനിയാഴ്ചയും റസൂൽ (സ്വ) അവിടെ പോവുകയും നിസ്കരിക്കുക യും ചെയ്തിരുന്നു. മസ്ജിദു ഖുബായിൽ വെച്ചുള്ള നിസ്കാരം ഉംറയോട് തുല്യമാ ണെന്ന് നബി(സ്വ) പറഞ്ഞിരിക്കുന്നു.

### 4. മസ്ജിദുൽ ഖിബ്‌ലതൈൻ

ഒരേ നിസ്കാരത്തിൽ രണ്ട് ഖിബ്‌ല ലഭിച്ച പള്ളി.

### 5. മസ്ജിദുൽഫത്ഹ്

ഖൻദഖ് യുദ്ധം നടന്നസ്ഥാനത്ത് ചെറിയ മലയുടെ മുകളിലുള്ള വളരെ ചെറിയ ഒരു പള്ളിയാണിത്. ഇതി ന്റെ പരിസരത്തായി മറ്റ് അഞ്ച് പള്ളി കൾ കൂടിയുണ്ട്. 1. മസ്ജിദു സൽമാനു ൽ ഫാരിസി(റ) 2. മസ്ജിദു അബൂബക്ർ സ്വിദ്ദീഖ്(റ). 3. മസ്ജിദു ഉമറുബ്നുൽ ഖത്വാബ്(റ). 4. മസ്ജിദു അലി യ്യുബ്നു അബൂത്വാലിബ്(റ) 5. മസ്ജിദു സയ്യിദതുനാ ഫാത്വിമതുസ്സഹ്റാ(റ) എന്നിവ യാണവ. ഇവയിൽ മിക്കവയും ഇപ്പോൾ ഇല്ല. ഇവിടെ വിശാലമായ മറ്റൊരു പള്ളിയു ടെ നിർമിച്ചു.

### 6. മസ്ജിദുൽ ഗമാമഃ

മഴക്കുവേണ്ടി പ്രാർഥിച്ച ഉടൻ തന്നെ ഉത്തരം ലഭിച്ച സ്ഥലത്താണ് മസ്ജിദുൽ ഗമാമ സ്ഥാപി ക്കപ്പെട്ടത്. ഗമാമ എന്നാൽ കാർമേഘം എന്നാണർഥം.

### 7. മസ്ജിദുൽ ജുമുഅഃ

നബി(സ്വ) ആദ്യമായി ജുമുഅ നിസ്കാരം നിർവഹിച്ച പള്ളിയാണിത്.

### 8.മസ്ജിദുൽ ഇജാബ

സുപ്രധാനമായ ചില കാര്യങ്ങൾ അല്ലാ ഹുവോട് ചോദിക്കുകയും ഉത്തരം ലഭിക്കുകയും ചെയ്തിട്ടുണ്ട്. അക്കാരണ ത്താൽ ഇജാബപ്പള്ളി എന്നപേരിൽ അറി യപ്പെട്ടു.

### 9. മസ്ജിദു അബൂദർറുൽ ഗിഫാരി

അബൂദർറ് റോഡ് ജംഗ്ഷ നിൽ സ്ഥിതിചെയ്യുന്ന മസ്ജിദു അബൂ ദർറുൽ ഗിഫാരി(റ) ചരിത്രപ്രസിദ്ധമാ ണ്.

### 10.മസ്ജിദു ദുൽഹുലൈഫ അബ്‌യാർഅലി

മദീന ഭാഗത്തു നിന്ന് വരുന്നവരുടെ ഹജ്ജിന്റെ മീഖാത്ത് ഈ സ്ഥലമാണ്. ദു ൽഹുലൈഫ പള്ളിയിൽ വെച്ച് നിസ്കരിച്ച ശേഷമാണ് നബി(സ്വ) ഹജ്ജിന് ഇഹ്റാം ചെയ്തത്. ഉംറക്കും നബി(സ്വ) ഇവിടെനിന്ന് ഇഹ്റാം ചെയ്തിട്ടുണ്ട്.



BADR MARTYRS NAMES

أسماء شهداء بدر

### 11. ബദർ ശുഹദാ

ഇസ്‌ലാമിക ചരിത്രത്തിൽ ഏറ്റവും ശ്രദ്ധേയമായ ബദർ യുദ്ധം നടന്ന പട ക്കളമാണ് ബദർഭൂമി. ബദർയുദ്ധത്തിൽ രക്തസാക്ഷികളായ പതിനാലുപേരിൽ പതിമൂന്നു പേരും അന്ത്യവിശ്രമം കൊള്ളുന്നത് ഇവിടെയാണ്.